


# സ്നേഹിതൻ




ലക്കം 1

ഉറവുകളുടെ കാവൽക്കാർ

പുസ്തകം 3

2012 March 7










തുമ്പമൺ ഭദ്രാസന ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാന പ്രസിദ്ധീകരണം

# ഭദ്രാസന യുവജന പ്രസ്ഥാനം പ്രവർത്തനങ്ങൾ



തെരുവു നാടകം



ഗ്ലോറിയ 2011




മുല്ലപ്പെരിയാർ ഐക്യദാർഢ്യ റാലി



ഭദ്രാസന യുവജന പ്രസ്ഥാന കമ്മറ്റി അംഗങ്ങൾ



ഭക്ഷണപൊതി വിതരണം





KSRTC ബസ് കഴുകി വൃത്തിയാക്കൽ







നമ്മൾ നന്മയുടെ കാവൽക്കാർ.
ദൈവ സ്നേഹത്തിന്റെ, മഹാ കനിവിന്റെ
പ്രഭവസ്ഥലികൾ* വറ്റാതെ
കാക്കുവാൻ കടപ്പെട്ടവർ.
കയ്യേറ്റം ചെറുത്ത് സനാതന
മൂല്യങ്ങൾക്ക് സ്നേഹിതരാകേണ്ടവർ ....
മലിമസമാകാത്ത തെളിവുറവുകളിലേക്ക്
അനേകരെ വഴി കാട്ടുവാൻ
നമ്മുടെ കൂട്ടുകൾ വെട്ടം വിതറട്ടെ.

*ഉത്ഭവസ്ഥലം



## വാതിലുകൾ തുറക്കുമ്പോൾ




Printed & Published by Fr.Gabriel Joseph, Vice President, Orthodox Christian Youth Movement, Thumpamon Diocese, Basil Aramana, Pathanamthitta. E-mail: ocymthumpamon@gmail.com
Private circulation among members only.



# എഡിറ്റോറിയൽ

"എന്റെ കർത്താവും എന്റെ ദൈവവുമേ" എന്നത് വിശ്വാസത്തിന്റെ ആഴങ്ങളിൽ നിന്നും വന്ന ഹൃദയ ശബ്ദമാണ്. അതിന്റെ ഉടമ തന്നെയാണ് ഈ ഭാരത മണ്ണിലെ സഭയുടെ അടിസ്ഥാനശില ഇട്ടത്. ആ മൂലക്കല്ലിൽ നിന്നും ഉയിർകൊണ്ട മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ആ പിതൃത്വത്തെ അഭിമാനപൂർവ്വം ഏറ്റുപറയുന്നു. "അവനോടു കൂടെ മരിക്കേണ്ടതിനു നാമും പോക" എന്നു പറഞ്ഞ ആ ധൈര്യശാലിയുടെ പിന്മുറക്കാർ പീഡനങ്ങളേയും പ്രതിസന്ധികളേയും അതിജീവിച്ചതിൽ അത്ഭുതമുണ്ടോ? ആ പൗരോഹിത്യ പിൻതുടർച്ച പരിശുദ്ധ പൗലോസ് ദ്വിതിയൻ ബാവായിൽ എത്തി നിൽക്കുമ്പോൾ ക്രൈസ്തവ വിശ്വാസത്തിന്റെ ഈറ്റില്ലമായ തുമ്പമൺ ഭദ്രാസനം ഒരിക്കൽക്കൂടി മലങ്കര അസ്സോസിയേഷന് സാരഥ്യം അരുളുകയാണ്. എല്ലാ അർത്ഥത്തിലും ആ പ്രാധാന്യത്തെ ഉൾക്കൊണ്ടു കൊണ്ട് തുമ്പമൺ ഭദ്രാസനക്രൈസ്തവ യുവജനപ്രസ്ഥാനം അതിന്റെ ഔദ്യോഗിക മാസികയായ "**സ്നേഹിതർ**" വിശേഷാൽ പതിപ്പായി പുറത്തിറക്കുന്നു. Assosiation എന്ന പദത്തിന് " a group of people organized for a joint purpose " എന്നാണ് ഡിക്ഷനറിയിൽ നിന്നും ലഭിക്കുന്ന അർത്ഥം. ക്രൈസ്തവ സഭയും ഇതേ ദർശനത്തിൽത്തന്നെ രൂപം കൊണ്ടതാണ്. ക്രിസ്തീയ സ്നേഹത്തെ പകരുന്നതിന് ചേർക്കപ്പെട്ട കൂട്ടായ്മ. ക്രിസ്തുനാഥൻ അരുളി ചെയ്തു "ഞാൻ നിങ്ങളോട് കല്പിക്കുന്നതു ചെയ്താൽ നിങ്ങൾ എന്റെ സ്നേഹിതൻമാർ തന്നെ" (യോഹ. 15.14) പ്രതിസന്ധികളിലും പ്രതികൂലതകളിലും ആ സ്നേഹത്തെപ്രതി ത്യാഗം സഹിച്ച സഭാപിതാക്കൻമാരെ ഓർക്കുന്നതിനും ആ നല്ല പാതകളെ പിന്തുടരുന്നതിനുമുള്ള ഒരവസരം കൂടിയാവണം ഈ കൂട്ടായ്മ. ഭക്തകവിയായ കബീർ പാടി "ഒരു ഉറുമ്പിന്റെ കാലിൽ ചിലങ്ക കെട്ടിയാൽ ആ ചിലങ്കയുടെ ശബ്ദം പോലും കേൾക്കാൻ കഴിയുന്നവനാണ് എന്റെ ഈശ്വരൻ". ആ വിശ്വാസ സൂക്ഷ്മത നമ്മുടെ സഭാപിതാക്കൻമാരിലും ദർശിക്കാനാവും. ആ സൂക്ഷ്മതയിലൂടെ അവർ നേടിത്തന്ന മലങ്കര സഭയുടെ സ്വത്വവും സ്വാതന്ത്ര്യവും അഭംഗുരം കാത്തുസൂക്ഷിക്കാൻ നമുക്ക് പ്രതിജ്ഞാബദ്ധരാകാം.

സ്നേഹപൂർവ്വം
ചീഫ് എഡിറ്റർ



Website: www.mosc.in
E-mail: catholicos@mosc.in

Telephone: 0481-2574323, 2578500
Fax: 0481-2570569

# The Malankara Orthodox Syrian Church

## CATHOLICATE OF THE EAST






BASELIOS MARTHOMA PAULOSE II
CATHOLICOS OF
THE APOSTOLIC THRONE OF
ST. THOMAS
AND MALANKARA METROPOLITAN

CATHOLICATE PALACE
KOTTAYAM-686 038
KERALA, INDIA

ഫെബ്രുവരി 17, 2012

നമുക്ക് എത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ തുമ്പമൺ മെത്രാസന ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം പ്രവർത്തകർക്ക് വാഴ്‌വ്.

പ്രിയരേ,

2012 മാർച്ച് മാസം 07-ാം തീയതി പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ് അങ്കണത്തിൽ സമ്മേളിക്കുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷനുമായി ബന്ധപ്പെട്ട് നമ്മുടെ തുമ്പമൺ മെത്രാസന ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം, **സ്നേഹിതർ** എന്ന ത്രൈമാസികയുടെ ഒരു വിശേഷാൽ പതിപ്പ് പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ നാം ഏറെ സന്തോഷിക്കുന്നു. പരി. സഭയുടെ അനുഗ്രഹകരമായ വളർച്ചയ്ക്ക് യുവജനപ്രസ്ഥാനത്തിന് വലിയ പങ്ക് വഹിക്കുവാനുണ്ട്. യുവജനങ്ങളുടെ ആത്മീയ നവീകരണത്തിനും, ക്രിസ്തീയ സമർപ്പണത്തിന്റെ പൂർണ്ണതയ്ക്കും, സഭയോടുള്ള സജീവ ബന്ധത്തിനും ഈ ഉദ്യമം മുഖാന്തരം ആകട്ടെ എന്ന് നാം ആശംസിക്കുന്നു.

മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷന്റെ പത്തനംതിട്ടയിലെ യോഗം സഭാ ചരിത്രത്തിൽ സുവർണ്ണലിപികളിൽ രേഖപ്പെടുത്തുവാൻ തക്കവണ്ണം അനുഗ്രഹപ്രദമായി തീരുവാൻ ഏവരും പ്രാർത്ഥിക്കണം

ദൈവം അനുഗ്രഹിക്കട്ടെ

ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതിയൻ





Ref. No. 17 / 2012

# MALANKARA ORTHODOX SYRIAN CHURCH

## DIOCESE OF THUMPAMON

www.thumpamon.mosc.in

**KURIAKOSE MAR CLEMIS METROPOLITAN**
BASIL ARAMANA
Pathanamthitta, 689645
Kerala. India.




☎ 0468 2325942
0468 2222243
✉ hgmarclemis@gmail.com

02-03-2012

അനുതാപത്തിന്റെയും കാരുണ്യത്തിന്റെയും നന്മയുടേയും ഫലങ്ങൾ നമ്മിൽ ആഴമായി ബോധ്യപ്പെടുത്തുന്ന വലിയ നോമ്പിലേക്ക് നാം പ്രവേശിച്ചിരിക്കുകയാണല്ലോ. നമ്മിലുളവാകുന്ന അനുതാപവും, തത്ജന്യമായ പ്രവർത്തനങ്ങളും കാരുണ്യവാനായ പിതാവ് സ്വീകരിക്കുന്നുവെന്ന് വേദപുസ്തകം നമ്മെ പഠിപ്പിക്കുന്നു. (വി. ലൂക്കോ. 15) സ്നാനമേൽക്കുവാൻ തന്നെ സമീപിച്ചവരോട് സ്നാപക യോഹന്നാൻ പറയുന്നത് മാനസാന്തരത്തിന് യോഗ്യമായ ഫലം കായിക്കുവീൻ എന്നാണ്. അനുതാപത്തിലൂടെ പുതിയ ചിന്താ രീതിയും പുതിയ സമീപനരീതിയും നമ്മിൽ ഉളവാകണം. ധൂർത്ത പുത്രനെപ്പോലെ സ്നേഹനിധിയായ പിതാവിന്റെ ഭവനത്തിൽ നിന്ന് നാം അകന്ന് പോയിട്ടുണ്ടോ? തിരിച്ചു വരേണ്ടതിന്റെ സമയം അതിക്രമിച്ചിരിക്കുന്നു. ഈ പരിശുദ്ധ നോമ്പ് അതിന് മുഖാന്തരമാകട്ടെ.

വർഷങ്ങൾക്കുശേഷം വീണ്ടും നമ്മുടെ ഭദ്രാസനം സഭയുടെ പാർലമെന്റായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷന് ആതിഥ്യമരുളുകയാണല്ലോ. മോശയുടെ കാലം മുതൽ ജനാധിപത്യ രീതി നമുക്ക് ദർശിക്കുവാൻ കഴിയുന്നുണ്ട്. അപ്പോസ്തോലന്മാരുടെ കാലത്ത് ജനത്തിന്റെ ഹിതമറിഞ്ഞ് നേതാക്കന്മാരെ തിരഞ്ഞെടുത്തതായി അപ്പോ. പ്രവർത്തികളിൽ കാണുന്നു.

നമ്മുടെ നായകൻ ക്രിസ്തുവാണ്. ആ നേതാവിനെ പിൻപറ്റുമ്പോൾ അവന്റെ ഭാവം തന്നെയാണ് നമ്മളിലും ഉണ്ടാകേണ്ടത്. ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ട നേതൃത്വം നമ്മെ നയിക്കുമ്പോൾ ഏത് ചെങ്കടലും നമുക്ക് മറികടക്കാം. ഏത് ചുട്ടുപൊള്ളുന്ന പാറയിൽ നിന്നും തണുത്ത ജലം നമുക്ക് ലഭിക്കും. അപ്പോൾ പരി. നോമ്പിൽ നടക്കുന്ന ഈ കൂട്ടായ്മയിൽ ആ ദൈവീക ചിന്ത നമ്മെ ഭരിക്കണം. മത മത്സര്യങ്ങൾക്കപ്പുറം പ്രാർത്ഥനാ നിർഭരമായ ഒരു മനസ്സോടെ നമുക്ക് നമ്മുടെ ഭാവി ദർശിക്കാം. വിളിക്കപ്പെട്ട വിളിക്ക് യോഗ്യമായ മനോവിനയവും ശാന്തതയും എല്ലാവരിലും ഉണ്ടാകട്ടെ. യുവസമൂഹത്തിനും ഈ സഭയുടെ വളർച്ചയിൽ മുഖ്യ പങ്കാണ്വ ഹിക്കാനുള്ളത്.സ ്തേഫാനോസിനെയുംക ൂട്ടരെയുംെ തരഞ്ഞടുത്ത പ്പോൾ അവർക്ക് വേണ്ടിയിരുന്നത് ആത്മാവും ജ്ഞാനവും നിറഞ്ഞ നല്ല സാക്ഷ്യമു ള്ള ഏഴു പുരുഷന്മാരെയായിരുന്നു. അക്കൂട്ടത്തിൽ അങ്ങനെയുള്ളവർ ഉണ്ടായിരുന്നു താനും. നിങ്ങളിലും ഈ സാക്ഷ്യം കണ്ടെത്തുവാൻ പ്രസ്ഥാനത്തിന്റെ പ്രവർത്തന ങ്ങളും സഭയോടു ചേർന്നുള്ള പ്രവർത്തനങ്ങളും മുഖാന്തരമാകട്ടെയെന്ന് പ്രാർത്ഥിക്കുന്നു.

എന്ന്
അനുഗ്രഹാശിസ്സുകളോടെ
കർത്തൃ ശുശ്രൂഷയിൽ

M. Kuriakos
mar Clemis

**കുറിയാക്കോസ് ക്ലിമ്മീസ് മെത്രാപ്പോലീത്ത**



# മലങ്കര ഓർത്തഡോക്സ് സഭ തുമ്പമൺ ഭദ്രാസനം

**കുറിയാക്കോസ് മാർ ക്ലീമിസ് മെത്രാപ്പോലീത്താ**

നമ്മുടെ കർത്താവിന്റെ ഉയിർത്തെഴുന്നേൽപ്പിന് ശേഷം വി.തോമ്മാ ശ്ലീഹാ കുറെക്കാലം പാലസ്തീനിൽ തന്നെ താമസിച്ച് സുവിശേഷം അറിയിച്ചു. ഇതിനുശേഷം അദ്ദേഹത്തെ ഇന്ത്യയിലേക്ക് അയച്ചു. ഇന്ത്യയിലെ ഗോണ്ടഫോറസ് രാജാവിന്റെ കൊട്ടാരത്തിന്റെ ശില്പിയായിട്ടാണ് അദ്ദേഹം ഇവിടെ എത്തിയത്. അബ്ബാനീസ് എന്ന കച്ചവടക്കാരനും കൂടെ ഉണ്ടായിരുന്നു. ഗോണ്ടഫോറസ് രാജാവ് ചരിത്രപുരുഷനാണെന്ന് ഇന്ന് തെളിയിക്കപ്പെട്ടിരിക്കുന്നു. അദ്ദേഹത്തിന്റെ പേരിലുള്ള നാണയങ്ങൾ 19-ാം നൂറ്റാണ്ടിൽ ലഭിച്ചിട്ടുണ്ട്.

കേരളത്തിലെ സഭകളുടെ പാരമ്പര്യം അനുസരിച്ച് തോമ്മാശ്ലീഹാ, ഏ.ഡി. 52 ൽ കേരളത്തിലെ പ്രധാനതുറമുഖമായ കൊടുങ്ങല്ലൂരിൽ (മുസിറീസ്) വന്ന് സുവിശേഷം അറിയിച്ചു. മാലിയങ്കര - പാലൂർ- പറവൂർ - (കോട്ടക്കായൽ) ഗോക്കമംഗലം - നിരണം - ചായൽ (നിലയ്ക്കൽ) - കൊല്ലം ഈ ഏഴു സ്ഥലങ്ങളിൽ ക്രൈസ്തവസമൂഹങ്ങൾ സംഘടിപ്പിച്ചു. തിരുവിതാംകോട് അരപ്പള്ളി മുകളിൽ പറഞ്ഞ സ്ഥലങ്ങളോട് ചേർന്ന് പറഞ്ഞുവരുന്നു. കൂടാതെ ഈ ക്രൈസ്തവസമൂഹത്തെ നയിക്കുന്നതിന്- പകലോമറ്റം - ശങ്കരപുരി - കള്ളി - കാളിയാങ്കൽ എന്നീ കുടുംബങ്ങളിൽ നിന്ന് വൈദികരെയും നിയമിച്ചു.

കേരളത്തിലെ സഭയ്ക്ക് അടിസ്ഥാനമിട്ട ശേഷം തോമ്മാ ശ്ലീഹാ മലാക്ക - ചൈനതുടങ്ങിയ സ്ഥലങ്ങളിൽ പോയി സുവിശേഷം അറിയിച്ചു. തുടർന്ന് ഇന്ത്യയിൽ മടങ്ങിയെത്തി മൈലാപ്പൂരിൽ വച്ച് സാക്ഷിമരണം പ്രാപിച്ചു.

വി.വേദപുസ്തകത്തിൽ യോഹന്നാന്റെ സുവിശേഷത്തിൽ - ധൈര്യശാലിയായ തോമ്മാ ശ്ലീഹായുടെ ചിത്രമാണ് നമുക്ക് ലഭിക്കുന്നത്. കർത്താവിന്റെ ഉയിർപ്പിന് ശേഷം നിരാശരായി ഭയവിഹ്വലരായ ശിഷ്യന്മാർ എല്ലാം അടച്ചിട്ട മുറിയിൽ ഇരുന്നപ്പോൾ പുറത്തുപോകുവാൻ ധൈര്യം കാട്ടിയ ആളാണ് തോമ്മാ ശ്ലീഹാ.

തോമ്മാശ്ലീഹായുടെ വിശ്വാസ പ്രഖ്യാപനം മറ്റെല്ലാ വിശ്വാസപ്രഖ്യാപനങ്ങളുടെയും ഉരകല്ലായി നമുക്ക് കാണാവുന്നതാണ്. ഉയിർത്തെഴുന്നേറ്റ കർത്താവിനെ സ്പർശിച്ച് “എന്റെ കർത്താവും എന്റെ ദൈവവുമേ”എന്ന പ്രഖ്യാപനം എല്ലാ വിശ്വാസികളും ഏറ്റുപറയേണ്ടുന്നതാണ്. തോമ്മാശ്ലീഹായുടെ മക്കളായ നമുക്ക് അദ്ദേഹത്തിന്റെ സ്മരണ നിലനിർത്തുവാൻ കാര്യമായി ഒന്നും ചെയ്യാൻ സാധിച്ചിട്ടില്ല എന്ന സത്യം നാം മറക്കരുത്. നമ്മുടെ എല്ലാ പള്ളികളിലും നമ്മുടെ കാവൽ പിതാവായ തോമ്മാശ്ലീഹായുടെ സജീവ സ്മരണ നിലനിർത്തുവാൻ നമുക്ക് സാധിക്കണം. തോമ്മാശ്ലീഹായുടെ പൈതൃകമുള്ള മലങ്കരസഭയിലെ തുമ്പമൺ ഭദ്രാസനം നിലവിൽ വരുന്നത് 1876 ലാണ്. ഇന്നേക്ക് 136 വർഷം മുമ്പ് പ്രസിദ്ധമായ മുളന്തുരുത്തി സുന്നഹദോസിന് ശേഷം അന്നത്തെ സഭയെ 7 ഭദ്രാസനങ്ങളായി വിഭജിച്ചു. അവയിൽ ഒന്നാണ് തുമ്പമൺ ഭദ്രാസനം. അന്ന് 21 പള്ളികൾ മാത്രമെ ഉണ്ടായിരുന്നുള്ളു. തുമ്പമൺ പ്രദേശം അന്ന് ക്രൈസ്തവ വിശ്വാസികളുടെ കേന്ദ്രമായിരുന്നു. ഏ.ഡി. 900 ത്തിനോടടുത്ത് തുമ്പമണ്ണിൽ പള്ളി സ്ഥാപിച്ചു എന്ന് വിശ്വസിക്കുന്നു. കൊല്ലവർഷം ചിങ്ങം 15 ന് ഇപ്പോഴത്തെ പള്ളിയുടെ ശിലാസ്ഥാപനം നടത്തി. 1876 ൽ നടന്ന മുളന്തുരുത്തി സുന്നഹദോസിൽ തുമ്പമൺ പള്ളിയെ ഭദ്രാസനപള്ളിയായി ഉയർത്തി. പിന്നീട് കത്തീഡ്രൽ ആയും ഉയർത്തപ്പെട്ടു.

### നിലയ്ക്കൽ സെന്റ് മേരീസ് പള്ളി (ഭദ്രാസനത്തിലെ പ്രഥമ ദേവാലയം)

പരിശുദ്ധ മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച 7 പള്ളികളിൽ നിലയ്ക്കൽ (ചായൽ) സെന്റ് മേരീസ് പള്ളി തുമ്പമൺ ഭദ്രാസനത്തിന്റെ അതിർത്തിക്കുള്ളിലാണെന്നുള്ളത് നമുക്ക് അഭിമാനിക്കാം. തന്നിമിത്തം ഒന്നാം നൂറ്റാണ്ടു മുതൽ തന്നെ നമ്മുടെ പ്രദേശത്ത്, ക്രിസ്ത്യാനികളും ആരാധനാ കേന്ദ്രങ്ങളും ഉണ്ടായിരുന്നു എന്നത് ആരും നിഷേധിക്കുകയില്ല.







നിലയ്ക്കൽ അഥവാ ചായൽ (ചാണപ്രദേശം) തിരുവിതാംകൂറിന്റെ അതിർത്തിയിൽ മദ്ധ്യഭാഗത്തായി മലമടക്കുകളിൽ സ്ഥിതിചെയ്യുന്നു. പമ്പാനദിക്ക് തെക്കും - കക്കാട്ടാറിന് വടക്കും ഉള്ള വനമദ്ധ്യത്തിലാണ് പ്രസ്തുത സ്ഥലം. റാന്നിയിൽ നിന്നും 36 മൈൽ കിഴക്കായി ശബരിമലയ്ക്കുള്ള പന്തളം പാതയിൽ അത്രേ ഇതിന്റെ സ്ഥാനം. ഈ പ്രദേശത്തിന്റെ മദ്ധ്യത്തിലായി സാമാന്യം വലിയ ഒരു തടാകം ഉണ്ട്. പുരാതനകാലത്ത് ഇവിടെ മനുഷ്യവാസമുണ്ടായിരുന്നു എന്നുള്ളതിന് മതിയായ തെളിവുകളുണ്ട്. ഈ വനമദ്ധ്യത്തിൽ കെട്ടിടങ്ങളുടെ തറയും-ക്ഷേത്രവും പള്ളിത്തറയും കിണറുകളും മുപ്പതിൽ അധികം കല്ലറകളും ഇന്നും കാണാവുന്നതാണ്. നിലയ്ക്കൽ ഒരു സുപ്രധാനവാണിജ്യകേന്ദ്രമായിരുന്നു. ഇവിടെയുണ്ടായിരുന്ന സുറിയാനിക്കാർ കടമ്പനാട് - കാഞ്ഞിരപ്പള്ളി - തുമ്പമൺ മുതലായ സ്ഥലങ്ങളിലേക്ക് പാലായനം ചെയ്തുവെന്നും പള്ളിയുടെ അവശിഷ്ടങ്ങൾ ഇപ്പോഴും ഉണ്ടെന്നുമാണ് രേഖകൾ സാക്ഷിക്കുന്നത്. ഒരു പൂർവ്വിക കുടുംബചരിത്രത്തിൽ മാർത്തോമ്മാശ്ലീഹാ സ്വന്തം കൈയ്യാലെ പണി ചെയ്ത് കുരിശു വച്ച ചായൽ പള്ളി എന്ന് കാണുന്നു.

പന്തളം കൊട്ടാരത്തിലെ ഗ്രന്ഥ ശേഖരത്തിൽ നിലയ്ക്കലിനെക്കുറിച്ച് പല എഴുത്തുകളുണ്ട്. അതിലും നിലയ്ക്കൽപള്ളി മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ചു എന്നു തന്നെ പറയുന്നു.

ഏ.ഡി.6-ാം നൂറ്റാണ്ടിനോടടുത്ത് ഈ ദേശവാസികൾക്ക് ദുസഹമായ എന്തോ പീഡകളുണ്ടായി. ഉറുമാപ്പുലി എന്ന വിഷ ജന്തുവിന്റെ ആക്രമണം അനേകമാളുകളുടെ മരണത്തിന് കാരണമാക്കിയെന്നും അതല്ല പറമറ്റം എന്നു പറയുന്ന പാണ്ടിപ്പറയരുടെ തുടരെയുള്ള കൊള്ളയാൽ സ്വൈരജീവിതം കിട്ടാത്തതിനാൽ ആ ദേശം വിട്ട് ആളുകൾ ഉൾനാടുകളിലേക്ക് പോയി എന്നും ചരിത്രം പറയുന്നു. ഏതായാലും നിലയ്ക്കലിനെക്കുറിച്ച് പാരമ്പര്യമുള്ള അനേകം ക്രിസ്തീയ കുടുംബങ്ങൾ ഇന്നും കേരളത്തിന്റെ വിവിധ ഭാഗങ്ങളിലുണ്ട്. കാഞ്ഞിരപ്പള്ളി- കടമ്പനാട്- തുമ്പമൺ-ചെങ്ങന്നൂർ എന്നീ ദേശങ്ങളിൽ നിലയ്ക്കൽ എന്ന വീട്ടുപേരുള്ള വീടുകളുണ്ട്.

ഇങ്ങനെപ്രയാണം ചെയ്തവർ പള്ളിയിലിരുന്ന കന്യാസ്ത്രീ അമ്മയുടെ രൂപവും കൂടെ കൊണ്ടുപോയി എന്ന് പറയപ്പെടുന്നു. ആൾതാമസമില്ലാതെ ദീർഘകാലം കിടന്ന സ്ഥലത്ത് ഉണ്ടായിരുന്ന പള്ളിയുടെ അവശിഷ്ടങ്ങൾ കുരിശ്-കല്ലറയുടെ കല്ലുകൾ എല്ലാം ഇന്നും കാണാവുന്നതാണ്.

നഷ്ടപ്പെട്ടുപോയ ഈ പള്ളിയെക്കുറിച്ചുള്ള അന്വേഷണങ്ങൾ വളരെ മുമ്പു തന്നെ തുടങ്ങിയതാണ്. 1957 ഫെബ്രുവരി 21 ന് ഫാ.തോമസ് ഒ.ഐ.സി., ഫാ.വി.ജെ. ജോസഫ് വടശ്ശേരിയത്ത് എന്നിവർ ഈ സ്ഥലം കണ്ടുപിടിച്ച് അവിടെ കുറെക്കാലം താമസിച്ചിരുന്നു. വി.കുർബാനയും മറ്റ് ശുശ്രൂഷകളും നടത്തി എങ്കിലും അന്നത്തെ ഗവൺമെന്റിന്റെ പ്രതികൂല നയം ഇവർക്ക് തുടർന്നു പ്രവർത്തിക്കാൻ ഇടയാക്കിയില്ല. അക്കാലത്ത് നമ്മുടെ ഇടവക മെത്രാപ്പോലീത്തആയിരുന്നഅ ഭി.ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയും ഇതര ക്രൈസ്തവ മേലദ്ധ്യക്ഷന്മാരും ഉൾപ്പെടെ അനേകം തീർത്ഥാടകർ ഇവിടം സന്ദർശിച്ചിട്ടുണ്ട്.

അങ്ങനെമാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ ഈ ഭദ്രാസനത്തിലെ ആദ്യത്തെ പള്ളി നഷ്ടമായെങ്കിലും ആ പേരിൽ തന്നെ ഒരു പുതിയ ഭദ്രാസനം"**നിലയ്ക്കൽ ഭദ്രാസനം**'' സഭയ്ക്ക് ഉണ്ടായതിൽ സന്തോഷിക്കാം. അങ്ങനെ പരി. മാർത്തോമ്മാ ശ്ലീഹായുടെ നാമത്തിൽ പ്രേഷിത പ്രവൃത്തി ശ്രേഷ്ഠമായി നിർവ്വഹിക്കുവാൻ സാധിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.





# ചില ശതാബ്ദി ചിന്തകൾ

ഡോ. ഏബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്ത

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ 1960-ാം വാർഷികവും കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ ശതാബ്ദിയും സംയുക്തമായി ആഘോഷിക്കുകയാണല്ലോ? സമ്മേളനങ്ങളും, സെമിനാറുകളും, റാലികളുമൊക്കെ സംഘടിപ്പിക്കുന്നതോടൊപ്പം സഭയ്ക്ക് ഒരു ആത്മീക നവോത്ഥാനം ഉണ്ടാകുന്നതിനെക്കുറിച്ച് കാര്യമായി ആലോചിക്കേണ്ടിയിരിക്കുന്നു. സഭയുടെ ആത്മീക നിലവാരത്തെ വിലയിരുത്തുന്നതിനും ഭാവികാര്യങ്ങൾ ആലോചിച്ചു നടപ്പാക്കുന്നതിനും ഈ വർഷം ശ്രമിക്കണം. ക്രിസ്തുവിന്റെ ജീവിത ശൈലിയിലേക്കുള്ള മടങ്ങിപ്പോക്ക് ഇന്ന് സഭയ്ക്ക് ആവശ്യമായിരിക്കുന്നു. ഇന്ന് സഭ നേരിടുന്ന പ്രധാന പ്രതിസന്ധികൾ ഏവയാണ്? സഭയുടെ കേസുകൾ മാത്രമാണോ നമ്മുടെ വിഷയം? സഭയ്ക്കുള്ളിലെ പ്രശ്നങ്ങളല്ലെ യഥാർത്ഥ പ്രശ്നങ്ങൾ? എന്തൊക്കെയാണ് അത്തരം പ്രശ്നങ്ങൾ? എന്തൊക്കെയാണ് പ്രതിവിധികൾ ?

**1. സഭയെന്ന പൊതു ദർശനം നഷ്ടപ്പെട്ടു.**

ക്രിസ്തു ഗാത്രമായ സഭയുടെ അവയവങ്ങളായി നിൽക്കുമ്പോൾ തന്നെ ഗാത്രത്തോടുള്ള ബന്ധത്തിൽ പൊതു ശൈലികളും തത്വങ്ങളും ഉണ്ടാകണം. ഭദ്രാസനങ്ങളുടെയും സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും വളർച്ചയ്ക്ക് മുൻഗണന നൽകുമ്പോൾ സഭാഗാത്രത്തിന്റെ മുഴുവനായ വളർച്ചയെക്കുറിച്ച് വിസ്മരിക്കുന്നു. ആനുപാതികമല്ലാത്ത വളർച്ച മരണത്തിലേക്കു നയിക്കും. മെത്രാപ്പോലീത്താമാർ അവരുടെ ഭദ്രാസന വികസനവും വൈദീകർ അവരുടെ ഇടവകയുടെ വളർച്ചയും അത്മായർ അവരുടെ ഭവനങ്ങളുടെ ഉയർച്ചയും മാത്രം ലക്ഷ്യം വച്ചാൽ പൊതുവായ സഭയുടെ വളർച്ച ശ്രദ്ധിക്കപ്പെടാതെ പോകും. ഭദ്രാസനത്തിന്റെയും ഇടവകയുടെയും കുടുംബത്തിന്റെയും വളർച്ച സഭയുടെ പൊതുവളർച്ചയുടെ ഭാഗമാകുന്നില്ലെങ്കിൽ അത് അപകടകരമായ വളർച്ചയെന്ന് പറയേണ്ടിരിക്കുന്നു. കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും കീഴിൽ ഒന്നായി നിന്നുകൊണ്ടുള്ള വളർച്ചയെക്കുറിച്ച് നാം ചിന്തിക്കേണ്ടിയിരിക്കുന്നു. സഭയിലെ ഏതുസ്ഥാനികളും അയ്മേനികളും ഇത്തരത്തിലുള്ള ഒരുമയെക്കുറിച്ച് ധ്യാനിക്കണം. ആശയപരമായ വ്യത്യാസങ്ങൾ കൂടിയിരുന്ന് ചർച്ചചെയ്യുകയും പരിഹാരം കണ്ടെത്തുകയും വേണം. അങ്ങനെചർച്ച ചെയ്യുവാനുള്ള സംവിധാനങ്ങൾ സഭയിലുണ്ടാകണം. പരസ്പരം ചർച്ച ചെയ്ത് പരിഹരിക്കുവാൻ കഴിയുന്നില്ലെങ്കിൽ അതിന് സഭയിൽ നിന്നും മറ്റും മദ്ധ്യസ്ഥർ മുൻകൈയ്യെടുത്ത് പരിഹാരം ഉണ്ടാക്കണം. പൊതു തത്വങ്ങളും ധാരണകളും ഉണ്ടായി, അതിനുവേണ്ടി നിൽക്കുവാൻ നാം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

**2. നമ്മുടെ ആത്മീക ചൈതന്യം നഷ്ടപ്പെടുന്നു.**

സ്ഥാപനവൽക്കരണവും ആഘോഷങ്ങളും നമ്മുടെ ആത്മീകതയെ സാരമായി ബാധിച്ചിരിക്കുന്നു. കുടുംബങ്ങളും ഭദ്രാസനങ്ങളും സഭ മുഴുവനായും ഇന്ന് ശ്രദ്ധിക്കുന്നത് ആഘോഷങ്ങൾക്കും കെട്ടിടങ്ങളും ചുറ്റുപാടുകളും ഉണ്ടാകുന്നതിനുമാണ്. സഭയുടെ എല്ലാ തലങ്ങളിലും പ്രാർത്ഥനാന്തരീക്ഷങ്ങൾ നഷ്ടമായിരിക്കുന്നു. ആരാധനയും മറ്റും ചടങ്ങുകളായി മാറിയിരിക്കുന്നു. അതിൽ സംബന്ധിക്കുന്ന ഭൂരിഭാഗവും ഇതുമതിയെന്ന് ചിന്തിക്കുന്നു. അല്പമെങ്കിലും ആത്മീക ജീവിതം ആഗ്രഹിക്കുന്നവർ അത് ലഭിക്കുമെന്ന് അവർക്കു ബോദ്ധ്യമുള്ളിടത്തേക്ക് മാറിപ്പോകുന്നു. സഭയുടെ ആത്മീക നവോത്ഥാനം അത്യാവശ്യമായിരിക്കുന്നു. ദൈവവുമായുള്ള വ്യക്തിയുടെയും സമൂഹത്തിന്റെയും ബന്ധം നഷ്ടമായിരിക്കുന്നു. മുടിയനായ പുത്രനെപ്പോലെ, പിതാവിൽ നിന്നും അകന്ന് പന്നികളുടെ



ഇടയിൽ, പന്നി കഴിക്കുന്ന ഭക്ഷണവും കഴിച്ച് ജീവിക്കുകയാണ് നാം. ദൈവ സാന്നിദ്ധ്യത്തിൽ നിന്ന് അകലുമ്പോഴുള്ള ആധാർമ്മികതയും അപചയങ്ങളും എവിടെയും ബാധിച്ചിരിക്കുന്നു. മുടിയനായ പുത്രനുണ്ടായതുപോലെ ഒരു പട്ടിണിയുണ്ടായെങ്കിലേ നമ്മൾ മടങ്ങിപ്പോകൂ എന്ന് തോന്നുന്നു. ദൈവ സാന്നിദ്ധ്യത്തിൽ എല്ലാ സഭാമക്കളും വളരുവാനുള്ള ആലോചനകൾ, പ്രചരണങ്ങൾ ഒക്കെ ഈ വർഷം ഉണ്ടാകണം. ഇത്തരം ആലോചനകൾക്കുമാത്രമായി ഉപവാസത്തോടും പ്രാർത്ഥനയോടും കൂടി സമ്മേളനങ്ങൾ ഉണ്ടാകണം.

**3. പരസ്പരം കരുതൽ നഷ്ടപ്പെട്ടു.**

ഒന്നാം നൂറ്റാണ്ടിലെ സഭയുടെ പ്രത്യേകത നാം അപ്പോസ്തോല പ്രവൃത്തികളിൽ വായിക്കുന്നുണ്ട്. പ്രയാസങ്ങൾ ഇല്ലാതിരുന്ന ഒരു സഭ. പരസ്പരം കരുതുന്ന സഭ. ആധുനീക സഭയ്ക്ക് ഈ ദർശനം നഷ്ടപ്പെട്ടു. ആത്മീകതലത്തിലും, വൈകാരികതലത്തിലും, ഭൗതീകതലത്തിലും പ്രതിസന്ധി അനുഭവിക്കുന്നവർ നമ്മുടെ സഭയിൽ ധാരാളമുണ്ട്. ചില പരിപാടികളുടെ ഭാഗമായി ചില സഹായങ്ങൾ ഉണ്ടാകുന്നുണ്ടെങ്കിലും കരുതുവാനുള്ള മനസ്സ് നഷ്ടപ്പെട്ടിരിക്കുന്നു. ഇടവകകളിലും, ഭദ്രാസനങ്ങളിലും, സഭ മുഴുവനായും ഒരു കണക്കെടുപ്പ് (കണ്ടെത്തൽ) നടത്തേണ്ടിയിരിക്കുന്നു. ദു:ഖിതരെ അന്വേഷിക്കുകയും നഷ്ടപ്പെട്ടവരെ കണ്ടെത്തുകയും ചെയ്യുന്ന ഒരു പദ്ധതി നടപ്പിലാക്കണം. ഭാരപ്പെടുന്നവനോട് ഏകീഭവിച്ച കർത്താവിന്റെ മാതൃക പിൻപറ്റണം. ഈ വർഷത്തെ ആഘോഷങ്ങളുടെ മദ്ധ്യത്തിൽ, പാവപ്പെട്ടവനെ കണ്ടെത്തി കരുതുവാനുള്ള ആലോചനകൾ ഉണ്ടാകണം. വീടുവച്ച് നൽകുകയും സാമ്പത്തിക സഹായം നൽകുകയും മാത്രമല്ല, ഒരുവന്റെ ജീവിതത്തിന്റെ സമസ്തമേഖലകളിലുമുള്ള കരുതലിനെക്കുറിച്ച് ചിന്തിക്കണം. ലോകത്തിലുള്ള എല്ലാ സഭകളും വ്യക്തികളുടെ ജീവിതത്തെ കേന്ദ്രീകരിച്ച് അവരുടെ മിനിസ്ട്രി പരിഷ്ക്കരിച്ചു കഴിഞ്ഞു. നാം ഇന്നും സമൂഹത്തിന്റെ മിനിസ്ട്രി മാത്രം പ്രാവർത്തികമാക്കുവാൻ ശ്രമിക്കുകയാണ്. വ്യക്തികളെ കരുതുന്ന ഒരു ശുശ്രൂഷാ സംവിധാനം സഭയിൽ ഉണ്ടാകുന്നതിനുള്ള ചിന്തകൾ ഉണ്ടാകണം.

**4. സാമൂഹിക പ്രതിബദ്ധത നഷ്ടപ്പെട്ട സഭ**

സുനാമികൾ വരുമ്പോഴുള്ള ധനസഹായങ്ങളും ചില സാമൂഹിക പ്രശ്നങ്ങളോടുള്ള പരി. ബാവാ തിരുമേനിയുടേയോ, ഏതാനും തിരുമേനിമാരുടേയോ, ചില അത്മായരുടേയോ പ്രതികരണങ്ങളോ ഒഴിച്ചാൽ യാതൊരു സാമൂഹിക പ്രതിബന്ധതയും പ്രദർശിപ്പിക്കാത്ത ഒരു സഭയായി നാം മാറിയിരിക്കുന്നു. നമ്മെ ബാധിക്കാത്ത ഒന്നിനെയും നാം ശ്രദ്ധിക്കാതെ യായിരിക്കുന്നു. പരിവർത്തനത്തിനുവേണ്ടി നിലനിൽക്കേണ്ട സഭ പ്രതികരിക്കാതെ സ്വന്തം മാളത്തിലൊളിക്കുകയാണ്. ഒരു പക്ഷേ, പ്രതികരിക്കുവാനുള്ള ആത്മീകവും ധാർമ്മീകവു മായുള്ള ശക്തിക്ഷയമാകാം കാരണം. അതുമല്ലെങ്കിൽ വ്യക്തി കേന്ദ്രീകൃത ജീവിത ശൈലിയാകാം. എന്തായാലും സമൂഹത്തിന്റെ മുഖ്യധാരയിൽ നിന്നും നാം വളരെ അകലെ യാണ്. സമുഹത്തിൽ എങ്ങനെ സഭ ഇടപെടണമെന്ന് ഈ വർഷത്തെ ആലോചനകളിൽ ഉണ്ടാകണം. നമ്മെ മാറ്റി നിർത്തുവാൻ ശ്രമിക്കുന്ന ശക്തികളെ തിരിച്ചറിയുകയും കൂടെ നിൽക്കുവാൻ നാം ഒരു മനസ്സ് സൃഷ്ടിക്കുകയും വേണം.

**ഉപസംഹാരം**

ആഘോഷങ്ങളുടെ നടുവിൽ ശ്രദ്ധിക്കേണ്ട നാലുവിഷയങ്ങൾ മാത്രമാണ് ഈ ലേഖനത്തിലൂടെ അവതരിപ്പിച്ചത്. ഇതിലധികം വിഷയങ്ങൾ ഉണ്ടെന്ന് ബോധ്യമുണ്ട്. ലക്ഷ്യം ഒന്നുമാത്രമേ ഉള്ളൂ. ക്രിസ്തുവിന്റെ യഥാർത്ഥ സഭയായി നിലനിൽക്കുവാനുള്ള ശൈലികൾ രൂപപ്പെടണം. ചരിത്രപരമായും പാരമ്പര്യപരമായും ഒന്നാം നൂറ്റാണ്ടിലെ സഭയോട് ഏറ്റവും ആഴമായ ബന്ധമുള്ള ഈ സഭ അതിന്റെ ജീവിത ശൈലികൊണ്ടും പ്രതികരണങ്ങൾ കൊണ്ടും കൂടി ബന്ധപ്പെട്ടു നിൽക്കുവാൻ ആഗ്രഹിക്കുകയും ശ്രമിക്കുകയും ചെയ്യണം. നമ്മുടെ നല്ല പ്രവൃത്തികൾകൊണ്ട് പിതാവിന് മഹത്വമുണ്ടാകുവാൻ ഇടയാകണം. അങ്ങനെ ആഘോഷം അർത്ഥവത്താകുവാൻ ഇടയാകണം. ക്രിസ്തീയ വിശ്വാസത്തിൽ അടിയുറച്ച് ക്രിസ്തുവിന്റെ വക്താക്കളായി തീരുവാൻ തക്കവണ്ണം നമുക്ക് ഈ കൂട്ടായ്മയിൽ കൂടി സാധിക്കട്ടെയെന്ന് ആശംസിക്കുന്നു.






**The Malankara Orthodox Syrian Church**
**CATHOLICATE OF THE EAST**

28/2/2012

M.G.George Muthoot
Lay Trustee
Malankara Orthodox Syrian Church
Devalokam, Kottayam

പ്രിയ യുവജനപ്രസ്ഥാനം അംഗങ്ങളെ,

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം മാർച്ച് 7 ന് പത്തനംതിട്ടയിൽ നടക്കുകയാണല്ലോ. അസോസിയേഷനോടനുബന്ധിച്ച് ഓർത്തഡോക്സ് യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ സ്നേഹിതർ എന്ന മാഗസിന്റെ സ്പെഷ്യൽ പതിപ്പ് പ്രസിദ്ധീകരിക്കുന്നതിൽ അതിയായ സന്തോഷമുണ്ട്. സഭയുടെ ഈ ചരിത്രമുഹൂർത്തത്തിൽ പങ്കാളിയാകുവാൻ അവസരം ലഭിച്ചത് വളരെ അധികം അനുഗ്രഹമാണ്. യുവജന പ്രസ്ഥാനം സഭയിലെ പ്രധാന ആത്മീയ സംഘടനകളിൽ ഒന്നാണ്. സഭയുടെ മുൻ നിരയിൽ പ്രവർത്തിക്കുവാനുള്ള ഉത്തരവാദിത്വം യുവജനങ്ങൾക്കുണ്ട്.

സഭയുടെ പ്രതിസന്ധിഘട്ടങ്ങളിലൊക്കെ തുമ്പമൺ ഭദ്രാസനം എക്കാലവും ഒറ്റക്കെട്ടായി പരി. പിതാക്കൻമാരുടെ പിന്നിൽ അണിനിരന്നിട്ടുണ്ട്. മലങ്കര സഭയുടെ 1960–ാം വാർഷികവും കാതോലിക്കേറ്റിന്റെ ശതാബ്ദിയും ആഘോഷിക്കുന്ന ഈ വേളയിൽ അസോസിയേഷൻ എടുക്കുന്ന തീരുമാനങ്ങൾ സുപ്രധാനമാണ്. അസോസിയേഷന്റെ വിജയത്തിനു വേണ്ടി പ്രവർത്തിക്കുന്ന എല്ലാവരേയും അഭിനന്ദിക്കുന്നു.

ആശംസകളോടെ,

- sd -
**എം. ജി. ജോർജ്ജ് മുത്തൂറ്റ്**




**The Malankara Orthodox Syrian Church**
**CATHOLICATE OF THE EAST**

25/2/2012

Dr. George Joseph
Association Secretary
Malankara Orthodox Syrian Church
Devalokam, Kottayam

പ്രിയ യുവജനപ്രസ്ഥാനം അംഗങ്ങളെ,

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനോടനുബന്ധിച്ച് തുമ്പമൺ ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ സ്നേഹിതർ എന്ന മാഗസിന്റെ സ്പെഷ്യൽ പതിപ്പ് പ്രസിദ്ധീകരിക്കുന്നതിൽ അതിയായ സന്തോഷമുണ്ട്. സഭയുടെ ഈ ചരിത്രമുഹൂർത്തത്തിൽ പങ്കാളിയാകുവാൻ സാധിച്ചതിൽ സർവ്വശക്തനായ ദൈവത്തെ മഹത്വപ്പെടുത്തുന്നു.

ഈ സംരംഭത്തിൽ നേതൃത്വം നൽകുന്ന യുവജനപ്രസ്ഥാനംഗങ്ങൾക്ക് എല്ലാവിധ ആശംസകളും നേരുന്നു.

ആശംസകളോടെ

- sd -
**ഡോ. ജോർജ്ജ് ജോസഫ്**







# തുമ്പമൺ ഭദ്രാസനം സഭയ്ക്കെന്നും മാതൃക

**ഫാ.ടൈറ്റസ് ജോർജ്**
**തുമ്പമൺ ഭദ്രാസന സെക്രട്ടറി**

മലങ്കര ഓർത്തഡോക്സ് സഭയുടെ മാതൃകാ ഭദ്രാസനം എന്ന് അറിയപ്പെടുന്ന തുമ്പമൺ ഭദ്രാസനം, സഭയുടെ പാർല മെന്റായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന് ഒരിക്കൽ കൂടി ആതിഥ്യം അരുളുന്നു. 1989 ൽ നടന്ന, പത്തനംതിട്ട അസോസിയേഷൻ ഇപ്പോഴത്തെ ഇടവക മെത്രാപ്പോലീത്ത, അഭി. കുറിയാക്കോസ് മാർ ക്ലീമ്മീസ് തിരുമേനി ഉൾപ്പെടെ അഞ്ച് പേരെ മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുത്തു. തുമ്പമൺ ഭദ്രാസനത്തിന്റെ ഒരു ലഘു ചരിത്രം ചുരുക്കമായി കുറിക്കുന്നതിൽ എനിക്ക് അനല്പമായ സന്തോഷമുണ്ട് തുമ്പ മൺ ഭദ്രാസനം ഉൾപ്പെട്ട് നില്ക്കുന്ന പ്രദേ ശത്ത് ക്രിസ്തുമതം ആവിർഭവിച്ചത് ഭാരത ത്തിന്റെ അപ്പോസ്തോലനായ പരി. മാർത്തോമ്മാ ശ്ലീഹായുടെ പ്രേഷിത പ്രവർത്തനം മൂലമാണെന്ന് അനുമാനിക്കാൻ ധാരാളം തെളിവുകളുണ്ട്. ദക്ഷിണ ഇന്ത്യ യിൽ പരി. മാർത്തോമ്മ ശ്ലീഹാ എത്തി സുവി ശേഷികരണം നടത്തിയതിന്റെ ഫലമായി ഒരു ക്രിസ്തീയ സമൂഹം ഉണ്ടായതായി, നമ്മുടെ പ്രധാനമന്ത്രിയായിരുന്ന ജവഹർലാൽ നെഹ്രുവിന്റെ ഡിസ്കവറി ഓഫ് ഇന്ത്യ, ഗ്ലീ മ്സ്ഡ് ഓഫ് വേൾഡ് ഹിസ്റ്ററി എന്നീ പുസ്ത കങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഒന്നാം നൂറ്റാണ്ടിൽ, അദ്ദേഹം സ്ഥാപിച്ച നിലയ്ക്കൽ (ചായൽ) പള്ളി ഉൾപ്പെട്ടു നിൽക്കുന്ന സ്ഥലം 13-ാം നൂറ്റാണ്ടു വരെ പ്രബല ക്രിസ്തീയ കേന്ദ്രമായിരുന്നു. പമ്പാനദിക്ക് തെക്കും കക്കാട്ടാറിന് വടക്കുമുള്ള വനമദ്ധ്യത്തിലാണ് പ്രസ്തുത സ്ഥലം. ഇരുളടഞ്ഞ കാനനമദ്ധ്യ ത്തിൽ കെട്ടിടങ്ങളും ക്ഷേത്രവും പള്ളിത്ത റയും കിണറുകളും കല്ലറകളും ഇന്നും ദൃശ്യ മാണ്. കാലം ചെയ്ത അഭി. ദാനിയേൽ മാർ പീലക്സിനോസ് തിരുമേനി അവിടെ വി. കുർബാന അർപ്പിച്ചിട്ടുണ്ട്. ദൗർഭാഗ്യവശാൽ ആ സ്ഥലം നമുക്ക് നഷ്ടമായി. ഇപ്പോഴത്തെ തമിഴ്നാടിന്റെ അതിർത്തിപ്രദേശങ്ങളുമായി വാണിജ്യബന്ധമുണ്ടായിരുന്ന നിലയ്ക്കൽ പ്രദേശത്തു നിന്നും പാലായനം ചെയ്യേണ്ടി വന്ന, നമ്മുടെ പൂർവ്വികരിൽ ഒരുപറ്റം വിശ്വാ സികൾ, കടമ്പനാട്, തുമ്പമൺ, വെണ്മണി, ഓമല്ലൂർ, പത്തനംതിട്ട എന്നിവിടങ്ങളി ലേക്കും ഒരു വിഭാഗം കാഞ്ഞിരപ്പള്ളി, പാലാ, ഭരണങ്ങാനം പ്രദേശങ്ങളിലേക്കും കുടിയേറി പാർത്തു. ഇതിൽ രണ്ടാമത്തെ വിഭാഗം പിന്നീട് കത്തോലിക്കാ സഭയെ പുണർന്നു. നമ്മുടെ പൂർവ്വികരുടെ ആദ്യ ദേവാലയം കട മ്പനാട് സെന്റ് തോമസ് പള്ളിയായിരുന്നു. അവിടെ നിന്നും തുമ്പമൺ, വെണ്മണി, ഓമ ല്ലൂർ, മാക്കാംകുന്ന് തുടങ്ങിയ ദേവാലയ ങ്ങളും ഉണ്ടായി. ചരിത്ര പ്രസിദ്ധമായ നില യ്ക്കൽ പള്ളി നിന്ന സ്ഥലം വീണ്ടെടുക്കാ നായി പരിശ്രമിച്ച കാലം ചെയ്ത ബസേലി യോസ് മാർത്തോമ്മ മാത്യൂസ് പ്രഥമൻ, ദാനി യേൽ മാർ പീലക്സിനോസ്, ദിവംഗതനായ ഫാ. തോമ്മാ, ഫാ. വി.ജെ.ജോസഫ് എന്നീ പിതാക്കന്മാരെ നന്ദിപൂർവ്വം സ്മരിക്കുന്നു. ആ പഴയകാല സ്മരണ ഉണർത്തുവാൻ തക്ക വണ്ണം ആങ്ങമൂഴി ജംഗ്ഷനിൽ, പരി. മാർത്തോമ്മാ ശ്ലീഹായുടെ നാമത്തിൽ, ലളിത സുന്ദരമായ ഒരു ദേവാലയം നിർമ്മിക്കാൻ സാധിച്ചത് സഭയ്ക്ക് അഭിമാനകരമായ ഒരു നേട്ടമാണ്.

1876 ൽ കൂടിയ മുളന്തുരുത്തി സുന്നഹ ദോസിനു ശേഷം മലങ്കര സഭയെ ഏഴ് ഭദ്രാസ നങ്ങളായി വിഭജിച്ചു. ഓരോ ഭദ്രാസന ത്തിലും മെത്രാപ്പോലീത്താമാരേയും വാഴിച്ച് നിയമിച്ചു. മലങ്കര സഭാ അസോസിയേഷനും, മാനേജിംഗ് കമ്മറ്റിയും വർക്കിംഗ് കമ്മറ്റിയും ഉടലെടുത്തത് ഈ പള്ളി പ്രതിപുരുഷ യോഗ ത്തിലാണ്. തുമ്പമൺ ഭദ്രാസനം രൂപം കൊണ്ടതിന് ശേഷം ഭദ്രാസനത്തെ നയിച്ച, അഭിവന്ദ്യ പിതാക്കന്മാരുടെ ലഘുചരിത്ര മാണ് താഴെ ചേർത്തിരിക്കുന്നത്.

**1. പാമ്പാക്കുട ഗീവറുഗീസ് മാർ യൂലിയോസ് (1876–1883)**

തുമ്പമൺ ഭദ്രാസനത്തെ നയിച്ച ആദ്യത്തെ മെത്രാപ്പോലീത്ത പാമ്പാക്കുട ഗീവറുഗീസ് മാർ യൂലിയോസ് തിരുമേനി ആയിരുന്നു. കോനാട്ട് കുടുംബത്തിൽ ജനിച്ച അദ്ദേഹം സുറിയാനി ഭാഷാ പണ്ഡിതനും വേദ ശാസ്ത്രത്തിൽ അഗാധ പാണ്ഡിത്യമുള്ള ആളുമായിരുന്നു. 1876-ൽ വടക്കൻ പറവൂർ പള്ളിയിൽ വച്ച് മെത്രാപ്പോലീത്താ



സ്ഥാനം സ്വീകരിക്കുകയും പാമ്പാക്കുട പള്ളിയിൽ തന്നെ താമസിച്ച്, വൈദിക വിദ്യാർത്ഥികളെ അഭ്യസിപ്പിക്കുകയും ചെയ്തു. 1879-ൽ കേരള ദീപം പ്രസ്സ് എന്ന പേരിൽ സുറിയാനി പ്രസ്സ് ആരംഭിക്കുകയും ചെയ്തു. വി. കുർബാന തക്സാ, ആനീദാ മുതലായ പുസ്തകങ്ങൾ ആദ്യമായി അച്ചടിച്ചത് ഈ പ്രസ്സിലാണ്. പല അവസരങ്ങളിലും ഭദ്രാസനത്തിലെ പള്ളികൾ സന്ദർശിക്കുകയും ഭരണപരമായ കാര്യങ്ങൾ നിർവ്വഹിക്കുകയും ചെയ്തിട്ടുണ്ട്. 1883 മാർച്ച് 22-ാം തീയതി 55-ാ മത്തെ വയസ്സിൽ കാലം ചെയ്ത അദ്ദേഹത്തെ പാമ്പാക്കുട പള്ളിയിൽ കബറടക്കിയിരിക്കുന്നു.

**2. പരി. പരുമല മാർ ഗ്രീഗോറിയോസ് (1883–1902)**

മുളന്തുരുത്തി, ചാത്തുരുത്തി തറവാട്ടിൽ, 1848 ജൂൺ 15-ാം തീയതി മത്തായി മറിയം ദമ്പതികളുടെ പുത്രനായി ഗീവറുഗീസ് ജനിച്ചു. ചെറുപ്പത്തിൽ തന്നെ ലളിത ജീവിതവും,



ഭക്തി മാർഗ്ഗവും കാംക്ഷിച്ചിരുന്ന അദ്ദേഹം തന്റെ പിതൃസഹോദരനായ ഗീവറുഗീസ് കത്തനാരിൽ നിന്നും സുറിയാനി ഭാഷ അഭ്യസിച്ചു. പാലക്കുന്നത്ത് മാത്യൂസ് മാർ അത്തനാസ്യോസിൽ നിന്നും 10-ാം വയസിൽ കോറുയോസ്ഥാനവും, 1831 ൽ യൂയാക്കീം മാർ കുറിലോസ് മെത്രാപ്പോലീത്തായിൽ നിന്നും പൂർണ്ണശെമ്മാശപ്പട്ടവും, കശീശാപട്ടവും, കോർ എപ്പിസ്കോപ്പാ സ്ഥാനവും പ്രാപിച്ചു. തുടർന്ന് വെട്ടിക്കൽ ദയറായിൽ ഒരു തികഞ്ഞ താപസനായി താമസം ആരംഭിച്ചു. തന്റെ പ്രാർത്ഥനാജീവിതം കൊണ്ടും, വ്രതാനുഷ്ഠാനങ്ങൾ കൊണ്ടും ഭൂമിയിൽ ജീവിച്ചിരിക്കെത്തന്നെ സ്വർഗ്ഗീയാനുഭവങ്ങളും, അനുഭൂതികളും രുചിച്ചറിഞ്ഞ് ഒരു ദിവ്യജ്യോതിസ്സായി രൂപാന്തരപ്പെട്ടു. 1872 ൽ പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസ് തിരുമേനിയിൽ നിന്നും റമ്പാൻ സ്ഥാനം സ്വീകരിച്ച അദ്ദേഹം, 1875 ൽ പത്രോസ് പാത്രിയർക്കീസ് ബാവ മലങ്കര സന്ദർശിച്ചപ്പോൾ അദ്ദേഹത്തിന്റെ ദ്വിഭാഷിയായിരുന്നു. 1876 ൽ പറവൂർ പള്ളിയിൽ വച്ച് ഗ്രീഗോറിയോസ് എന്ന നാമത്തിൽ മെത്രാനായി വാഴിക്കപ്പെട്ട കൊച്ചുതിരുമേനി 1883 ൽ തുമ്പമൺ ഭദ്രാസനത്തിന്റെ ചുമതലയേറ്റു. തന്റെ ഇടവകകൾ സന്ദർശിച്ച് ആളുകളെ വിശ്വാസത്തിലും, സത്യ ആരാധനയിലുംഉ റപ്പിച്ചുന ിർത്തുന്നതിന്അ ദ്ദേഹം അശ്രാന്ത പരിശ്രമം ചെയ്തു. വിശ്വാസികളുടെ ആപത്തു ഘട്ടങ്ങളിൽ ഒരു പിതാവിനെപ്പോലെ അദ്ദേഹം ഓടിയെത്തുമായിരുന്നു.





തുമ്പമൺ പ്രദേശത്ത് 1885 ൽ വസൂരി രോഗം പിടിപെട്ടപ്പോൾ യാതൊരു ഭയവും കൂടാതെ എല്ലാ ഭവനങ്ങളിലും കയറിയിറങ്ങി പ്രാർത്ഥിച്ചതിന്റെ ഫലമായി രോഗം നീങ്ങിപ്പോവുകയുണ്ടായി. 1895 ലെ തന്റെ ഊർശ്ലേം യാത്രയ്ക്കുശേഷം അനേകം ദേവാലയങ്ങൾ സ്ഥാപിക്കുകയും, അശരണരേയും ദാരിദ്ര്യ ദുഃഖം അനുഭവിക്കുന്നവരേയും ഉയർത്തുന്നതിന് ശ്രദ്ധ കേന്ദ്രീകരിക്കുകയും ചെയ്തു. നാടിന്റേയും സമൂഹത്തിന്റേയും ഉയർച്ചയ്ക്ക് ഇംഗ്ലീഷ് വിദ്യാഭ്യാസം അനിവാര്യമാണെന്ന് മനസ്സിലാക്കിയ അദ്ദേഹം, തിരുവല്ലയിലും തുമ്പമണ്ണിലും ഇംഗ്ലീഷ് സ്കൂളുകൾ സ്ഥാപിച്ചു. തികഞ്ഞ മനുഷ്യ സ്നേഹിയും, സാമൂഹ്യപരിഷ്കർത്താവുമായ ആ പുണ്യപിതാവ് നമ്മെ നയിച്ചുവെന്നത് നമ്മുടെ ഭദ്രാസനത്തിനു ലഭിച്ച ഒരു സൗഭാഗ്യമാണ്. 1902 നവംബർ മാസം 2-ാം തീയതി അദ്ദേഹം ദൈവസന്നിധിയിലേക്ക് പ്രസന്നവദനനായി യാത്രയായി. അനേകർക്ക് ആശ്വാസം നൽകിക്കൊണ്ട് അദ്ദേഹത്തിന്റെ കബറിടം പരുമലയിൽ സ്ഥിതിചെയ്യുന്നു.

### 3. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് (1902–1909)

കുന്നംകുളം പുലിക്കോട്ടിൽ താരുകുര്യന്റേയും താണ്ടമ്മയുടേയും മകനായി 1838 ഡിസംബർ 7-ാം തീയതി ഭൂജാതനായ ഇദ്ദേഹം 1846 ൽ ചേപ്പാട് മാർ ദിവന്നാസ്യോസ് തിരുമേനിയിൽ നിന്നും ശെമ്മാശപട്ടവും യൂയാക്കീം മാർ കുറിലോസ് തിരുമേനിയിൽ നിന്നും 1853 ൽ കശീശാപട്ടവും സ്വീകരിച്ചു. 1865 ൽ പരിശുദ്ധ യാക്കൂബ് ദ്വിതീയൻ പാത്രിയർക്കീസിൽ നിന്നും റമ്പാൻസ്ഥാനവും, ഏപ്രിൽ 30 ന് മെത്രാപ്പോലീത്താസ്ഥാനവുംസ ്വീകരിച്ചു.മ ലങ്കരസ ഭയുടെ സ്വാതന്ത്ര്യത്തിനും സ്വയം ശീർഷകത്വത്തിനുംേ വണ്ടിശ ക്തമായന ിലപാടുകൾ എടുത്ത തിരുമേനി സമൂഹത്തോടുള്ള തന്റെ കടപ്പാട് ഒരിക്കലും വിസ്മരിച്ചില്ല. സഭയിൽ സുവിശേഷപ്രവർത്തനങ്ങൾക്ക് തുടക്കം കുറിച്ച അഭിവന്ദ്യ പിതാവ്, സഭയിലെ ആത്മീയ പ്രസ്ഥാനങ്ങൾക്ക് ചൈതന്യം പകർന്നു കൊടുത്തു. പ്രൊട്ടസ്റ്റന്റ് വിശ്വാസത്തിന്റെ കടന്നാക്രമണത്തെ അതിജീവിക്കാൻ ശ്രമിച്ച അദ്ദേഹം നമ്മുടെ ഭദ്രാസനത്തെ ധീരമായി നയിച്ചശേഷം 1904 ജൂലൈ 11 ന് കാലം ചെയ്തു. പഴയ സെമിനാരി ചാപ്പലിന്റെ വടക്കുഭാഗത്തായി അദ്ദേഹത്തിന്റെ കബറിടം സ്ഥിതി ചെയ്യുന്നു.



### 4. പരി. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് (1909–1913)



പരിശുദ്ധ പരുമല തിരുമേനിയുടെ അരുമശിഷ്യനായ പരിശുദ്ധ വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ് തിരുമേനി, പകലോമറ്റം തറവാടിന്റെ ശാഖയായ വട്ടശ്ശേരിൽ കുടുംബത്തിൽ 1858 ഒക്ടോബർ 31 ന് ഭൂജാതനായി. ഔസേപ്പ് - ഏലിയാമ്മ ദമ്പതികളുടെ മകനായ അദ്ദേഹത്തിന്റെ പ്രാഥമിക വിദ്യാഭ്യാസം മല്ലപ്പള്ളി, കോട്ടയം സി.എം.എസ്. എന്നീ സ്കൂളുകളിലായിരുന്നു. 1876 ൽ ശെമ്മാശപട്ടം സ്വീകരിച്ച

അദ്ദേഹം 1879 ൽ പരിശുദ്ധ പരുമല തിരുമേനിയിൽ നിന്നും കശീശാപട്ടം ഏറ്റു. ദൈവശാസ്ത്രത്തിലും, സഭാചരിത്രത്തിലും സുറിയാനി ഭാഷയിലും അഗാധപാണ്ഡിത്യം നേടിയ അദ്ദേഹം 1891 ൽ പഴയ സെമിനാരി, പരുമല സെമിനാരി എന്നിവിടങ്ങളിൽ മല്പാനായി നിയമിതനായി. ഓർത്തഡോക്സ് സഭയുടെ വിശ്വാസങ്ങളുടെ മർമ്മങ്ങൾ അടങ്ങിയ മതോപദേശസാരങ്ങൾ എന്ന ഗ്രന്ഥം അദ്ദേഹത്തിന്റെ പാണ്ഡിത്യത്തിന്റെ മകുടോദാഹരണമാണ്. സുറിയാനി ഭാഷയുടെ പ്രാഥമികപാഠങ്ങൾ അടങ്ങിയ പുസ്തകവും അദ്ദേഹം പ്രസിദ്ധീകരിച്ചു. 1908 മെയ് 31 ന് യെറുശലേമിൽ വച്ച് ഗീവറുഗീസ് മാർ ദിവന്നാസ്യോസ് എന്ന നാമധേയത്തിൽ മെത്രാനായി അഭിഷേകം ചെയ്യപ്പെട്ടു. 1909 ൽ പുലിക്കോട്ടിൽ തിരുമേനി കാലം ചെയ്തപ്പോൾ മലങ്കര മെത്രാപ്പോലീത്തായായി തെരഞ്ഞെടുക്കപ്പെട്ട അദ്ദേഹം സഭയുടെ സ്വാതന്ത്ര്യത്തിനും സ്വയം ശീർഷകത്വത്തിനും വേണ്ടി അനേകം ത്യാഗങ്ങൾ സഹിച്ചു. ഭരണകാര്യവിദഗ്ധനും, കർമ്മധീരനും, ക്രാന്തദർശിയും, ആത്മീയ ജ്യോതിസ്സുമായ അദ്ദേഹം സഭാഭാസുരൻ എന്ന പേരിന് സർവ്വഥാ യോഗ്യനായിരുന്നു. അന്ധകാരാവൃതമായിരുന്ന മലങ്കര സഭാചരിത്രത്തെ പ്രഭാപൂരിതമാക്കിയ മഹാ സൂര്യനായിരുന്ന അദ്ദേഹം 1934 ഫെബ്രുവരി 23 ന് കാലം ചെയ്തു. സഭാ ഭരണഘടനയുടെ ശില്പിയായ അദ്ദേഹത്തെ 2003 ഫെബ്രുവരി 23 ന് സഭയുടെ രണ്ടാമത്തെ പരിശുദ്ധനായി പ്രഖ്യാപിച്ചു. 1909 മുതൽ 1913 വരെ തുമ്പമൺ ഭദ്രാസനത്തിന്റെ സാരഥിയായിരുന്നു അദ്ദേഹം. തുമ്പമൺ ഭദ്രാസനത്തിനു ലഭിച്ച ഒരു വലിയ ഭാഗ്യമായിരുന്നു അത് എന്നതിന് സംശയമില്ല.

**5. യൂയാക്കിം മാർ ഈവാനിയോസ് (1913–1925)**

കണ്ടനാട് കരവട്ടുവീട്ടിൽ 1858 ൽ ജനിച്ച ഇദ്ദേഹം കോനാട്ട് യൂലിയോസ് തിരുമേനിയിൽ നിന്നും പട്ടം ഏറ്റു. സന്ന്യാസി പട്ടക്കാരനായി പഴയ സെമിനാരി, പരുമല സെമിനാരി എന്നിവിടങ്ങളിൽ താമസിച്ച് ശുശ്രൂഷകൾ അനുഷ്ഠിച്ചു. അബ്ദുൾ മശിഹാ പാത്രിയർക്കീസ് മലങ്കരയിൽ എഴുന്നള്ളിയപ്പോൾ, 1913 ൽ ഇദ്ദേഹത്തെ യൂയാക്കീം മാർ ഈവാനിയോസ് എന്ന പേരിൽ, ചെങ്ങന്നൂർ പള്ളിയിൽ വച്ച് മെത്രാനായി അഭിഷേകം ചെയ്തു. തുമ്പമൺ, കണ്ടനാട് ഭദ്രാസനങ്ങളുടെ ചുമതല ലഭിച്ച ഇദ്ദേഹത്തിന്റെ സ്ഥിരമായ ആസ്ഥാനം പരുമല ആയിരുന്നു. തികഞ്ഞ സഭാ സ്നേഹിയായ ഇദ്ദേഹം തുമ്പമൺ ഭദ്രാസനത്തിലെ ഇടവകകൾ സന്ദർശിച്ച് ആത്മീയ ഉത്തേജനം പകർന്നുകൊടുത്തു. മുളന്തുരുത്തി കർമ്മേൽ ദയറായും മാവേലിക്കര സെമിനാരിയും ഇദ്ദേഹത്തിന്റെ ഉത്സാഹത്താൽ പണികഴിപ്പിച്ചതാണ്. 1925 ജൂൺ മാസം 6-ാം തീയതി കാലംചെയ്ത ഇദ്ദേഹത്തിന്റെ കബറിടം പരുമലയിൽ സ്ഥിതി ചെയ്യുന്നു.



**6. ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് (1925 – 1930)**

കോട്ടയം, കുറിച്ചിയിൽ കല്ലാച്ചേരി കുടുംബത്തിൽ 1874 ജൂൺ 16 ന് ജനിച്ച ബാവ തിരുമേനിയുടെ മാമോദീസാ പേര് ഗീവറുഗീസ് എന്നായിരുന്നു. പുന്നൂസ് എന്ന പേരിലും അദ്ദേഹം അറിയപ്പെട്ടിരുന്നു. പരുമല തിരുമേനി, വട്ടശ്ശേരിൽ തിരുമേനി എന്നിവരുടെ അരുമശിഷ്യനായി വൈദിക വിദ്യാഭ്യാസം നടത്തി. കോട്ടയം സി.എം.എസ്, ഹൈസ്കൂളിലും എം.ഡി.സെമിനാരി ഹൈസ്കൂളിലുമായി പഠനം നടത്തി. 1892-ൽ കടവിൽ പൗലോസ് മാർ അത്തനാസ്യോസിൽ നിന്നും ശെമ്മാശപട്ടം സ്വീകരിച്ചു. 1898-ൽ വൈദികനായി. തുടർന്ന് റമ്പാൻ വ്രതം സ്വീകരിച്ചു.



1902 ൽ പരുമല തിരുമേനിയെ തന്റെ രോഗാവസ്ഥയിൽ ശുശ്രൂഷിക്കുന്ന ചുമതല ഏറ്റെടുത്തു. 1908 ൽ വിശുദ്ധനാട് സന്ദർശിച്ചു. 1912 ൽ കൊല്ലം, നിരണം ഭദ്രാസനങ്ങളുടേയും, 1925 ൽ തുമ്പമൺ ഭദ്രാസനത്തിന്റേയും ചുമതല ഏറ്റെടുത്ത് മലങ്കര സഭയുടെ ശക്തി ദുർഗ്ഗങ്ങളായി തെക്കൻ ഭദ്രാസനങ്ങളെ അദ്ദേഹം മാറ്റിയെടുത്തു. 1929 ൽ പൗരസ്ത്യ കാതോലിക്കായായി കോട്ടയം മാർ ഏലിയ ചാപ്പലിൽ വച്ച് അദ്ദേഹം സ്ഥാനാരോഹണം ചെയ്യപ്പെട്ടു. 1931 ൽ പഴയ സെമിനാരിയിൽ വച്ച് വി.മൂറോൻ കൂദാശ നടത്തി. 1934 ൽ ഇദ്ദേഹത്തിന് മലങ്കര മെത്രാപ്പോലീത്ത സ്ഥാനം കൂടി ലഭിച്ചു. 1937 ൽ എഡിൻബറോയിൽ നടന്ന ലോകസഭാ കൗൺസിൽ യോഗത്തിൽ അദ്ദേഹം പങ്കെടുത്തു. സമുദായ കേസ്സ് നടന്നുകൊണ്ടിരുന്ന കാലത്ത് അദ്ദേഹം സഭയ്ക്ക് ധീരമായ നേതൃത്വം നൽകി. കേസുകളിൽ പരാജയങ്ങൾ ഉണ്ടായ പല സന്ദർഭങ്ങളിലും സത്യം ജയിക്കും എന്ന ആഹ്വാനത്തോടെ സഭാമക്കളെ കാതോലിക്കേറ്റിന്റെ കീഴിൽ അണിനിരത്താൻ അദ്ദേഹത്തിനു സാധിച്ചു. 1958 ലെ സുപ്രീംകോടതി വിധിയിലൂടെ സഭയെ സമാധാനത്തിന്റെ തുറമുഖത്ത് എത്തിക്കുവാനുള്ള ഭാഗ്യം അദ്ദേഹത്തിന് സിദ്ധിച്ചു. 1964 ജനുവരി 3 ന് കാലം ചെയ്ത അദ്ദേഹത്തിന്റെ കബറിടം ദേവലോകത്ത് സ്ഥിതി ചെയ്യുന്നു എന്തുകൊണ്ടും ഒരു പരിശുദ്ധന്റെ പദവിയിലേക്ക് ഉയർത്തപ്പെടുവാൻ യോഗ്യനായ അദ്ദേഹത്തിന്റെ വ്രതനിഷ്ഠയും പ്രാർത്ഥനാ ജീവിതവും വേദശാസ്ത്രപരിജ്ഞാനവും വർണ്ണനാതീതമാണ്. ബാവാതിരുമേനിയുടെ ശുചിത്വവും, കൃത്യനിഷ്ഠയും ഏവർക്കും മാതൃകയാണ്. തുമ്പമൺ ഭദ്രാസനത്തോടും പ്രത്യേകിച്ച് കാലം ചെയ്ത ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയോടും അദ്ദേഹം കാട്ടിയ സ്നേഹവാത്സല്യങ്ങൾ അളവറ്റതാണ്.

### 7. ഗീവറുഗീസ് മാർ പീലക്സിനോസ് (1930–1951)

പൗരോഹിത്യ പാരമ്പര്യമുള്ള പുത്തൻകാവിൽ കിഴക്കേത്തലയ്ക്കൽ കുടുംബത്തിൽ തോമസ് കത്തനാരുടെ പുത്രനായി 1897 ജൂൺ 10-ാം തീയതി ജനിച്ചു. അദ്ദേഹം ഹൈസ്കൂൾ വിദ്യാർത്ഥിയായിരിക്കുമ്പോൾ തന്നെ വട്ടശ്ശേരിൽ തിരുമേനിയിൽ നിന്ന് ശെമ്മാശപട്ടം സ്വീകരിച്ചു. എം.ഡി.സെമിനാരിയിൽ അദ്ധ്യാപകനായി സേവനം അനുഷ്ഠിച്ചു. വട്ടശ്ശേരിൽ തിരുമേനിയിൽ നിന്നും കശീശാസ്ഥാനം സ്വീകരിച്ച അദ്ദേഹത്തെ 1928 ലെ മലങ്കര അസോസിയേഷൻ മേല്പട്ട സ്ഥാനത്തേയ്ക്ക് തിരഞ്ഞെടുത്തു. 1930 നവംബർ 2 ന് പരുമലയിൽ വച്ച് ഗീവറുഗീസ് ദ്വിതീയൻ ബാവാ തിരുമനസ്സുകൊണ്ട് തുമ്പമൺ ഭദ്രാസനത്തിന്റെ എപ്പിസ്കോപ്പായായി അദ്ദേഹത്തെ വാഴിച്ചു. സഭയുടെ പ്രതീക്ഷയ്ക്കൊത്തുയർന്ന കൊച്ചുതിരുമേനി, ഭദ്രാസനത്തിന്റെ വളർച്ചയ്ക്കും അഭിവൃദ്ധിയ്ക്കും







അടിത്തറപാകിയ മഹത് വ്യക്തിയാണ്. തുമ്പമൺ ഭദ്രാസനത്തിന് പത്തനംതിട്ടയിൽ ഒരു ആസ്ഥാനം കെട്ടിപ്പടുക്കുന്നതിന് നിർണ്ണായക പങ്ക് വഹിച്ചു. എം.സി.റോഡരുകിൽ ചെങ്ങന്നൂർ ബഥേൽ അരമനയും, പൊങ്ങലടി പള്ളിയും കെട്ടിടങ്ങളും സ്ഥാപിച്ചു. അദ്ദേഹത്തിന്റെ ദീർഘവീക്ഷണം എക്കാലത്തും അംഗീകരിക്കപ്പെട്ട വസ്തുതയാണ്. പത്തനംതിട്ടയിലും പുത്തൻകാവിലും സഭയ്ക്കുവേണ്ടി അദ്ദേഹം സ്കൂളുകൾ സ്ഥാപിച്ചു. വൈദികർക്ക് സ്ഥലം മാറ്റവും ശമ്പളവും നിശ്ചയിച്ച് നടപ്പിലാക്കി. റീത്ത് പ്രസ്ഥാനത്തിന്റെ കടന്നു കയറ്റത്തിൽ നിന്നും സഭയെ ഒരു പരിധി വരെ രക്ഷിക്കുവാൻ അദ്ദേഹത്തിന്റെ ശ്രുതിമധുര ഗാനങ്ങൾക്കും ഹൃദയസ്പർശിയായ പ്രസംഗങ്ങൾക്കും സാധിച്ചു. ആത്മീയ പ്രസ്ഥാനങ്ങൾക്ക് ചിട്ടയും അടുക്കും നൽകിയ അദ്ദേഹം ബേസിൽ, ഓതറ ദയറാകൾ സ്ഥാപിച്ചു. വിദ്യാഭ്യാസമുള്ള അവിവാഹിതരായ ചെറുപ്പക്കാർ സഭയുടെ വളർച്ചയ്ക്ക് ആവശ്യമാണെന്ന് അദ്ദേഹം ചിന്തിച്ചു. ഭക്തിപ്രകടനത്തെ വെറുത്തിരുന്ന തിരുമേനി, ലാളിത്യത്തിന്റെ പ്രതീകമായിരുന്നു. ബസിൽ യാത്രചെയ്തിരുന്ന അദ്ദേഹം, സ്വന്തം കൈകൊണ്ട് അദ്ധ്വാനിക്കുന്ന വ്യക്തിയായിരിന്നു. 1951 ഏപ്രിൽ മാസം കുന്നംകുളത്ത് സുവിശേഷ പ്രസംഗത്തിനുപോയി തിരിച്ചുവരുന്ന വഴി അദ്ദേഹത്തിന് രോഗം മൂർച്ഛിക്കുകയും 1951 ഏപ്രിൽ 17-ാം തീയതി വി.കൂദാശകൾ സ്വീകരിച്ച് കാലം ചെയ്യുകയും ചെയ്തു. അദ്ദേഹത്തിന്റെ മാതൃദേവാലയമായ പുത്തൻകാവ് പള്ളിയിൽ ഭൗതികശരീരം കബറടക്കിയിരിക്കുന്നു. 1930 മുതൽ 1951 വരെ തുമ്പമൺ ഭദ്രാസനത്തെ ഉന്നതിയിലേക്ക് നയിച്ച യുഗപ്രഭാവനായിരുന്നു തിരുമേനി. സഭയിലെ സമാധാനത്തിലും പുരോഗമനത്തിനും തിരുമേനി അനവരതം പ്രയത്നിച്ചു.

**8. ഔഗേൻ മാർ തീമോത്തിയോസ് (1951-1953)**

പെരുമ്പാവൂരിന് അടുത്തുള്ള വെങ്ങോലയിൽ തുരുത്തി കുടുംബത്തിൽ അബ്രഹാം കത്തനാരുടെയും അന്നമ്മയുടെയും മകനായി ഭൂജാതം ചെയ്ത അദ്ദേഹം പാമ്പാക്കുട സെമിനാരിയിൽ കോനാട്ട് മാത്താൻ മല്പാന്റെ ശിഷ്യനായി മലയാളത്തിലും സുറിയാനിയിലും അഗാധ പാണ്ഡിത്യം നേടി. കടവിൽ അത്താനാസ്യോസ് തിരുമേനിയിൽ നിന്നും ശെമ്മാശപട്ടം സ്വീകരിച്ചു. എം.



ഡി. സെമിനാരിയിൽ ഹൈസ്കൂൾ വിദ്യാഭ്യാസം നേടി. 1905 ൽ ശീമയിൽ പോയി മാർ ഔഗേൻ എന്ന പരിശുദ്ധന്റെ നാമത്തിലുള്ള ദയറായിൽ താമസിച്ചു. ആ പരിശുദ്ധന്റെ പേര് സ്വന്തമായി സ്വീകരിച്ചു. 1908-ൽ മർക്കോസിന്റെ ദയറായിൽ വച്ച് റമ്പാൻസ്ഥാനം സ്വീകരിച്ചു. നാട്ടിൽ തിരിച്ചെത്തി കോട്ടയം ചെറിയപള്ളിയിൽ വച്ച് വൈദികനായി. തുടർന്ന് മദ്രാസിൽ സേവനം അനുഷ്ഠിച്ചു. കേരളത്തിലേക്ക് മടങ്ങിയ അദ്ദേഹം വടകര പള്ളിയിൽ താമസിച്ചുകൊണ്ട് അധഃകൃതരുടെ ഇടയിൽ സുവിശേഷം പ്രചരിപ്പിച്ചു. അവിടെ ഒരു ഇംഗ്ലീഷ് സ്കൂൾ സ്ഥാപിച്ചു. 1927 ൽ ജറുശലേമിൽ വച്ച് തീമോത്തിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തയായി. അദ്ദേഹം പിന്നീട് പിറവം സെമിനാരിയിലും, മൂവാറ്റുപുഴയിലും താമസമാക്കി. വേദശാസ്ത്രത്തിലും സുറിയാനി, മലയാളഭാഷകളിൽ പണ്ഡിതനുമായിരുന്ന അദ്ദേഹത്തെ സമിനാരിപ്രിൻസിപ്പാളായി നിയമിച്ചു. മലങ്കര സഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി അക്ഷീണം പ്രവർത്തിച്ച അദ്ദേഹത്തിന് അനേകം പീഡകൾ അനുഭവിക്കേണ്ടി വന്നിട്ടുണ്ട്. പുത്തൻകാവിൽ കൊച്ചുതിരുമേനി കാലം ചെയ്തപ്പോൾ തുമ്പമൺ ഭദ്രാസനത്തിന്റെ ചുമതലക്കാരനായി അദ്ദേഹം ബേസിൽ അരമനയിൽ താമസിച്ച് ഭരണസാരഥ്യം വഹിച്ചു. 1962 ൽ നിരണത്തുകൂടിയ മലങ്കര അസോസിയേഷൻ അദ്ദേഹത്തെ കാതോ





ലിക്കായുടെ പിൻഗാമിയായി തെരഞ്ഞെടുക്കുകയും 1964 മെയ് 22 ന് അഭിഷിക്തനാവുകയും ചെയ്തു. 1964 ഡിസംബറിൽ ബോംബയിൽ വച്ച് പരിശുദ്ധ പോൾ ആറാമൻ മാർപ്പാപ്പയുമായി കൂടികാഴ്ച നടത്തി. 1965 ൽ ആഡിസ് അബാബയിൽ പൗരസ്ത്യ സഭകളുടെ സുന്നഹദോസിൽ മുഖ്യ അതിഥിയായി പങ്കെടുത്തു. മൂസലിൽ നിന്നും പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പ് ദേവലോകത്തേക്ക് കൊണ്ടു വന്ന് സ്ഥാപിച്ചു. 1970 ൽ പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ പട്ടത്വവും സിംഹാസനവും നിരസിച്ച് പരിശുദ്ധ പാത്രിയർക്കീസ് ബാവാ കല്പനപുറപ്പെടുവിച്ചപ്പോൾ ആ വെല്ലുവിളി സ്വീകരിച്ചു കൊണ്ട്, മാർത്തോമ്മായുടെ സിംഹാസനത്തിന്റെ മഹിമയ്ക്കും സഭയുടെ സ്വാതന്ത്ര്യത്തിനും വേണ്ടി ഉറച്ചുനിന്നു. താൻ ക്ഷീണിതനായി എന്ന ബോദ്ധ്യം വന്നപ്പോൾ തന്റെ പിൻഗാമിയെ ചുമതലകൾ ഏല്പിച്ച് അദ്ദേഹം വിശ്രമജീവിതം നയിച്ചു 1975 ഡിസംബർ 8 ന് കാലം ചെയ്ത അദ്ദേഹത്തെ ദേവലോകം അരമനയിൽ കബറടക്കി. സംഭാഷണത്തിൽ മിതത്വവും പ്രാർത്ഥനാ ജീവിത്തിൽ നിഷ്ഠയും പാലിച്ചിരുന്ന അദ്ദേഹത്തിന്റെ ആർദ്രതയും മനസ്സലിവും മാതൃകാപരമായിരുന്നു.

**9. ദാനിയേൽ മാർ പീലക്സിനോസ് (1953–1990)**

1910 മെയ് 10ന് ഓമല്ലൂർ വടുതല ഈശോ കത്തനാരുടെ ദ്വിതിയ പുത്രനായി ഭൂജാതം ചെയ്ത, അദ്ദേഹം കോട്ടയം എം.ഡി. സെമിനാരി, സി.എം.എസ് കോളേജ്, തിരുവനന്തപുരം സയൻസ് കോളേജ് എന്നിവിടങ്ങളിൽ നിന്നും വിദ്യാഭ്യാസം നേടി. 1921 ൽ വട്ടശ്ശേരിൽ തിരുമേനിയിൽ നിന്നും കോറുയോ പട്ടം സ്വീകരിച്ചു. സെറാമ്പൂരിൽ നിന്നും ബി.ഡി ബിരുദം നേടി. 1936 മുതൽ 1951 വരെ കാതോലിക്കേറ്റ് ഹൈസ്കൂളിൽ ഫിസിക്സ് അദ്ധ്യാപകനായി സേവനം അനുഷ്ഠിച്ചു. കായിക കാര്യങ്ങളിൽ വളരെ താല്പര്യം കാണിച്ചിരുന്ന അദ്ദേഹം ഒരു നല്ല ഫുട്ബോളറായിരുന്നു. 1938 ൽ ബസേലിയോസ് ഗീവർഗ്ഗീസ് ബാവായിൽ നിന്നും പൂർണ്ണശെമ്മാശപട്ടവും 1944 ൽ കശീശാ സ്ഥാനവും സ്വീകരിച്ചു. 1951 ൽ കാതോലിക്കേറ്റ് കോളേജ് സ്ഥാപിതമായപ്പോൾ അതിന്റെ പ്രഥമ പ്രിൻസിപ്പാളായി അദ്ദേഹം നിയമിതനായി. 1953 മെയ് 15 ന് ഗീവർഗ്ഗീസ് ദ്വിതിയൻ ബാവാ തിരുമനസ്സു



കൊണ്ട് അദ്ദേഹത്തെ എപ്പിസ്കോപ്പായായി വാഴിച്ചു. തുമ്പമൺ ഭദ്രാസനത്തിന്റെ ഭരണ സാരഥ്യം ഏറ്റെടുത്ത അദ്ദേഹം പുത്തൻകാവിൽ തിരുമേനിയുടെ യഥാർത്ഥ പിൻഗാമിയായിരുന്നു. പുത്തൻകാവിൽ തിരുമേനി പറയുമായിരുന്നു. "ഞാൻ ഒരു Conqueror ആണ്. താൻ എല്ലാം Consolidate ചെയ്തു കൊള്ളണം." പുത്തൻകാവിൽ തിരുമേനി വെട്ടിപ്പിടിച്ചതെല്ലാം, അതിരുകൾ ഇട്ട് അടുക്കും ചിട്ടയിലുമാക്കിയ മഹത് വ്യക്തിയാണ് ദാനിയേൽ മാർ പീല്കസിനോസ് തിരുമേനി. 1953 ൽ അമേരിക്കയിൽ നടന്ന അഖില ലോക ക്രൈസ്തവ സമ്മേളനത്തിലും 1963 ൽ മോസ്ക്കോയിൽ നടന്ന റഷ്യൻ ഓർത്തഡോക്സ് സഭയുടെ പാത്രിയർക്കാസ്ഥാനാഭിഷേക ജൂബിലി ശുശ്രൂഷയിലും 1965 ൽ ഏത്യോപ്യയിൽ നടന്ന ഓർത്തഡോക്സ് സഭയുടെ കോൺഫറൻസിലും സഭയുടെ പ്രതിനിധിയായി സംബന്ധിച്ചു. പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി, വിദ്യാർത്ഥി പ്രസ്ഥാനം പ്രസിഡന്റ്, യുവജനപ്രസ്ഥാനം പ്രസിഡന്റ്, ഗീവർഗ്ഗീസ് ദ്വിതിയൻബ ാവാത ിരുമേനിയുടെഅ സിസ്റ്റന്റ്, ഇന്റർചർച്ച് റിലേഷൻസ് കമ്മറ്റി ചെയർമാൻ, ബേസിൽ ദയറാ മാനേജർ, കാതോലിക്കേറ്റ് കോളേജ് മാനേജർ, ബാലികാമഠം സ്കൂൾ മാനേജർ, പത്തനംതിട്ട ജില്ലാ രൂപീകരണസമിതിയുടെ രക്ഷാധികാരി തുടങ്ങിയ ഒട്ടേറെ പദവികൾ വഹിക്കുന്നതിനും അദ്ദേഹത്തിന്

സാധിച്ചു. കൊച്ചി ഇടവകയുടെ മാർ സേവേറിയോസ് തിരുമേനി കാലംചെയ്തപ്പോൾ, ആയതിന്റെ ചുമതലയും അദ്ദേഹം ഏറ്റെടുത്തു. അദ്ദേഹം അവിടെയുള്ള വന്ദ്യ വൈദികരോടും വിശ്വാസികളോടും കാട്ടിയ സ്നേഹവും, സഹകരണവും അവരുടെ ഇടയിൽ മധുരസ്മരണകളായി ഇന്നും നിലനിൽക്കുന്നു. മിതത്വവും കൃത്യനിഷ്ഠയും പാലിച്ചിരുന്ന അദ്ദേഹം കാതോലിക്കേറ്റിന്റേയും, ഓർത്തഡോക്സിയുടെയും ഒരു കാവൽ ഭടനായിരുന്നു. വിശ്വാസകാര്യങ്ങളിൽ യാതൊരു വിട്ടുവീഴ്ചകൾക്കും തയ്യാറല്ലായിരുന്ന അദ്ദേഹത്തിന്റെ പ്രസംഗങ്ങളും ക്ലാസ്സുകളും അർത്ഥസമ്പുഷ്ടമായിരുന്നു. പുത്തൻകാവിൽ തിരുമേനി പറയുമായിരുന്നു. തന്റെ പത്തു മിനിട്ട് നേരത്തെ പ്രസംഗമുണ്ടെങ്കിൽ എനിക്ക് ഒരു ദിവസം പറയാനുള്ള സത്ത അതിലുണ്ടെന്ന്. അദ്ദേഹത്തിന്റെ പ്രാർത്ഥനാ ജീവിതം, ക്രമീകൃതമായ ഭരണരീതി, ആത്മാർത്ഥത, അനുകമ്പ, ലാളിത്യം, വൈദീകരെക്കുറിച്ചുള്ള കരുതൽ, ശുചിത്വം എന്നീ ഗുണങ്ങൾ എടുത്തുപറയേണ്ടവയാണ്. തുമ്പമൺ ഭദ്രാസനത്തെ മലങ്കര സഭയിലെ മാതൃകാഭദ്രാസനമാക്കി തീർത്തതിൽ നിർണ്ണായക പങ്ക് അദ്ദേഹം വഹിച്ചു. എന്നതിന് തർക്കമില്ല. സഭയിലെ സുപ്രധാനശുശ്രൂഷകൾക്ക് മുഖ്യ കാർമ്മികത്വം വഹിക്കാനുള്ള ഭാഗ്യം അദ്ദേഹത്തിന് ലഭിച്ചു. 1975 ഫെബ്രുവരി 16-ാം തീയതി പുത്തൻകാവ് സെന്റ് മേരീസ് പള്ളിയിൽ വച്ച് നടന്ന നിയുക്ത മെത്രാന്മാരുടെ റമ്പാൻ സ്ഥാനശുശ്രൂഷകൾ മുഖ്യകാർമ്മികത്വം വഹിച്ചത് അഭി. തിരുമേനിയായിരുന്നു. സഭയുടെ സ്വാതന്ത്ര്യത്തിനും സ്വയം ശീർഷകത്വത്തിനും വിശ്വാസത്തിനുവേണ്ടി എന്നാളും നിലകൊണ്ട പിതാവ് 1990 ഡിസംബർ മാസം 13 ന് കർത്തൃസന്നിധി പൂകി. താൻ എത്ര അധികം സ്നേഹിച്ച കർത്താവേ ശുമിശിഹായുടെയും പരിശുദ്ധ മാതാവിന്റേയും മറ്റ് പരിശുദ്ധന്മാരുടെയും തന്നെ ഏറ്റം അധികം സ്നേഹിച്ച ഗീവർഗീസ് ദ്വിതിയൻ ബാവാ തിരുമേനിയുടെയും അദൃശ്യമായ സാന്നിദ്ധ്യം മരണസമയത്ത് അദ്ദേഹം അറിഞ്ഞ പ്രാർത്ഥനാ മന്ത്രങ്ങൾ ഉരുവിട്ടുകൊണ്ട് ഇഹലകവാസം വെടിഞ്ഞ അദ്ദേഹത്തിന്റെ കബറിടം സെന്റ് ബേസിൽ ചാപ്പലിൽ സ്ഥിതി ചെയ്യുന്നു. അദ്ദേഹത്തിന്റെ നിരന്തരമായ പ്രാർത്ഥന, ഭദ്രാസനത്തിനും സഭയ്ക്കും കോട്ടയായിരിക്കട്ടെ.

### 10. ഫിലിപ്പോസ് മാർ യൗസേബിയോസ് (1985–2009)

കോഴഞ്ചേരി നാരങ്ങാനം പുത്തൻപറമ്പിൽ തോമസിന്റെയും സാറാമ്മയുടെയും നാലാമത്തെ മകനായി 1931 ജൂൺമാസം 16 ന് ജനിച്ചു. കോഴഞ്ചേരി സെന്റ് തോമസ് ഹൈസ്കൂളിലെ വിദ്യാഭ്യാസത്തിനുശേഷം ആലുവ യുസി കോളേജിൽ നിന്ന് ഇന്റർമീഡി



യറ്റും ബിഎസ്സിയും പാസ്സായി. 1954 മുതൽ 1962 വരെ സതേൺ റയിൽവെയിൽ ഉദ്യോഗസ്ഥനായിരുന്നു. ജോലി ഉപേക്ഷിച്ച്, സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നു ബി.സി., എം.റ്റി.എച്ച് ഡിഗ്രികളും ജനീവ യൂണിവേഴ്സിറ്റിയിൽ നിന്നു ദൈവശാസ്ത്രത്തിൽ പോസ്റ്റ് ഗ്രാജ്വേറ്റ് ഡിപ്ലോമായും കരസ്ഥമാക്കി. 1972 ഡിസംബർ 21 ന് ഇടവക മെത്രാപ്പോലീത്തായിൽ നിന്ന് യൗവ്പദ്യക്നോ പട്ടവും 1974 ജൂൺ ഏഴിന് അഭിവന്ദ്യ ഫിലിപ്പോസ് മാർ തെയേഫിലോസ് തിരുമേനിയിൽ നിന്നും വൈദികപട്ടവും സ്വീകരിച്ചു.

എം.ജി.ഒസിഎസ്എം ജനറൽ സെക്രട്ടറി, കോട്ടയം വൈദിക സെമിനാരി ചരിത്രവിഭാഗം മേധാവി; തടാകം ക്രിസ്തുശിഷ്യ ആശ്രമം ആചാര്യ; വിസിറ്റർ ബിഷപ്പ്; കൽക്കത്ത ബിഷപ്പ് കോളേജ് ലക്ചറർ





എന്നീ നിലകളിൽ ശ്രേഷ്ഠമായി പ്രവർത്തിച്ചിരുന്നു. മലങ്കര ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ച് അനവധി ആഗോളസമ്മേളനത്തിൽ പങ്കെടുക്കാൻ തിരുമേനിക്ക് ഭാഗ്യം സിദ്ധിച്ചിട്ടുണ്ട്.

1961 ൽ ഡൽഹിയിൽ കൂടിയ ഡബ്ല്യുസിസി മൂന്നാം അസംബ്ലിയിൽ വിസിറ്ററായും 1968 ലെ ഉപ്സാല അസംബ്ലിയിൽ ഡലിഗേറ്ററായും പ്രവർത്തിച്ചിരുന്നു. 1998 ൽ ഹരാരെയിൽ നടന്ന സുവർണജൂബിലി സമ്മേളനത്തിൽ പ്രതിനിധി സംഘം തലവനായി പങ്കെടുത്തു. 1968 ൽ റാറ്റ്വക്കിൽ നടന്ന സിൻഡസ്മോസ് ഏഴാം അസംബ്ലിയിൽ പ്രറ്റേർണൽ ഡലിഗേറ്ററായും 1991 ലെ വലാമോ 16-ാം അസംബ്ലിയിൽ ചേർന്ന (മൊണാസ്ട്രി) ഡലിഗേറ്റ്സിന്റെ തലവനായും പങ്കെടുത്തു. 1978 ൽ മലേഷ്യയിലും 1981 ൽ ബാംഗ്ലൂരിലും 1991ൽ മനിലയിലും നടന്ന സിസിഎ അസംബ്ലിയിലും പങ്കെടുത്തു. 1981-85 കാലങ്ങളിൽ സിസിഎയുടെ മിഷൻ ആൻഡ് ഇവൻജലിസം കമ്മിഷനംഗമായി സിംഗപ്പൂർ, ബാങ്കോക്ക്, തായ്വാൻ, ഹോംങ്കോങ് സെഷനുകളിലും പങ്കെടുത്തു. 2005 ൽ റോമിലും 2006 ൽ എച്ച്മിയാഡ്സനിലും വച്ചു നടന്ന റോമൻ കത്തോലിക്കാ-ഓറിയന്റൽ-ഓർത്തഡോക്സ് സഭാ ഡയലോഗിൽ പങ്കെടുത്തു.

ഡബ്ല്യൂസിസി റോമൻ കത്തോലിക്കാ ജോയിന്റ് വർക്കിങ് ഗ്രൂപ്പിന്റെ അന്റീലിയസ് (2000), സ്ട്രാഗസ് (2002) ബാരി (2003) ഗ്രീസ് (2004) സമ്മേളനത്തിലും പങ്കെടുത്തു. 1975ൽ മനിലയിലും 1988ൽ തെസലോനിക്കി, 98ലെ ദമസ്ക്കസ്, ക്രേറ്റ തിയോളജിക്കൽ കൺസൾട്ടേഷനിലും ഹവായിൽ നടന്ന ഐഎംഎസ് കോൺഫറൻസിലും പങ്കെടുത്തിരുന്നു. 1981ൽ ഉപരിപഠനത്തിനായി ലണ്ടനിലേക്ക് പോയ അദ്ദേഹം ലണ്ടൻ ഓർത്തഡോക്സ് ഇടവകയുടെ വികാരിയായി പ്രവർത്തിച്ചു.

ഒരു ഇടവക എന്ന നിലയിൽ ലണ്ടൻ ഇടവകയെ കെട്ടുറപ്പുള്ളതാക്കിത്തീർക്കുന്നതിന് അദ്ദേഹം ചെയ്ത സേവനങ്ങൾ നിസ്തുലങ്ങളാണ്. 1982 ൽ തിരുവല്ലയിൽ നടന്ന മലങ്കര അസോസിയേഷൻ അദ്ദേഹത്തെ മെത്രാൻ സ്ഥാനത്തേക്ക് തിരഞ്ഞെടുത്തു. 1985 മെയ് 15 ന് മാവേലിക്കരയിൽ വച്ചു മേൽപട്ട സ്ഥാനത്തേക്ക് ഉയർത്തി. 1985ൽ ആഗസ്റ്റ് 1 മുതൽ തുമ്പമൺ ഭദ്രാസനസഹായ മെത്രാപ്പോലീത്തയായും 1990 ഡിസംബർ 13ന് മാർ പിലക്സിനോസ് തിരുമേനി കാലം ചെയ്തതു മുതൽ ഭദ്രാസനത്തിന്റെ പൂർണ്ണ ഉത്തരവാദിത്വവും നിർവഹിച്ചു പോന്നിരുന്നു. തുമ്പമൺ ഭദ്രാസനത്തെ ഉന്നത ശ്രേണിയിലേക്ക് നയിച്ച പുണ്യപിതാക്കന്മാർ തെളിയിച്ചു തന്ന സത്യവിശ്വാസമാർഗ്ഗത്തെ പിന്തുടർന്ന് അദ്ദേഹം ഭദ്രാസനത്തിന് ശ്രേഷ്ഠമായ നേതൃത്വം നൽകി വന്നിരുന്നു. ഭദ്രാസനത്തിന്റെ ആത്മീയവും ലൗകീകവുമായ പുരോഗതി ലക്ഷ്യമാക്കി പുതിയ നൂറ്റാണ്ടിന്റെ ദർശനം ഉൾക്കൊണ്ടുകൊണ്ട് അഭിവന്ദ്യ തിരുമേനി അനവധി പദ്ധതികൾക്ക് നേതൃത്വം നൽകിയിരുന്നു.

മൈലപ്ര മാർ പീലക്സിനോസ് ഐറ്റിസി, മാർ പീലക്സിനോസ് സ്മാരക മന്ദിരം, വികാസ് ലേഡീസ് ടെയ്ലറിംങ് സ്കൂൾ, റേഡിയന്റ് കോച്ചിങ് സെന്റർ, സെൻ തോമസ് ബുക്ക് ഡിപ്പോ, മാർ ഗ്രിഗോറിയോസ് ശാന്തിനിലയം, കൗൺസിലിംങ് സെന്റർ എന്നീ സ്ഥാപനങ്ങളുടെ പ്രവർത്തനങ്ങൾക്ക് തിരുമേനിയുടെ കൈത്താങ്ങൽ അളവറ്റതായിരുന്നു.

ബുദ്ധിവികാസം പ്രാപിക്കാത്ത കുട്ടികൾക്കായുള്ള പ്രകാശധാര സ്കൂളിന്റെ സ്ഥാപക പിതാവായ തിരുമേനി പത്തനംതിട്ട സന്തോഷ് ജംഗ്ഷനിൽ സ്ഥലവും കെട്ടിടവും വാങ്ങി സ്കൂളിന്റെ പ്രവർത്തനം അവിടേക്ക് മാറ്റി. ഇടവകകൾ സന്ദർശിക്കുവാനും ആവശ്യമായ പ്രബോധനങ്ങൾ നൽകുവാനും പ്രശ്നങ്ങൾ പരിഹരിക്കുവാനും തിരുമേനി കാണിച്ചിരുന്ന ശുഷ്കാന്തി പ്രശംസനീയം തന്നെയായിരുന്നു. ആത്മീയ പ്രസ്ഥാനങ്ങളുടെ ഈറ്റില്ലമായ തുമ്പമൺ ഭദ്രാസനത്തിലെ പ്രസ്ഥാനങ്ങൾക്ക് ഒരു നവചൈതന്യം പകരുവാൻ തിരുമേനിക്കു കഴിഞ്ഞിരുന്നു.

സുവിശേഷവും ക്ഷേമപ്രവർത്തനങ്ങളും ഒരേ നാണയത്തിന്റെ രണ്ടു വശങ്ങളാണെന്നു മനസ്സിലാക്കി സമൂഹത്തിലെ അശരണരായവരെ സഹായിക്കുവാനുള്ള അനേകം പദ്ധതികൾ ആസൂത്രണം ചെയ്തിരുന്നു. തുമ്പമൺ മർത്തമറിയം മന്ദിരം ഒരു കോൺവെന്റായി ഉയർത്തി. അവിടെ പണിതുയർത്തിയ മന്ദിരത്തിൽ ഒരു പ്രൈമറി സ്കൂൾ, നഴ്സറി സ്കൂൾ, തയ്യൽ സ്കൂൾ എന്നിവ പ്രവർത്തിക്കുന്നു. ഭവനദാനപദ്ധതി പ്രകാരം അനേകർക്ക് ഭവനങ്ങൾ നിർമ്മിക്കുന്നതി





നായി സഹായം നൽകി വന്നിരുന്നു. വൈദ്യ സഹായം, വിദ്യാഭ്യാസ സഹായം, വിവാഹ സഹായം, സാമ്പത്തിക ക്ഷേമനിധി തുടങ്ങി യ പദ്ധതികളിൽ കൂടി അനേകർക്ക് ആശ്വാസം നൽകിയിരുന്നു. ദീർഘവീക്ഷണ ത്തോടെ അഭിവന്ദ്യ തിരുമേനിയുടെ ചുമതല യിൽ തുടങ്ങിയ സെന്റ് ബേസിൽ ഗോസ്പൽ ടീം കേരളത്തിനകത്തും പുറത്തും വിദേശ ത്തുമുള്ള വിവിധ ദൈവാലയങ്ങൾ സന്ദർശിച്ച് ഗാനശുശ്രൂഷ, വചനശുശ്രൂഷ, കൗൺസലിംങ്, ഭവനസന്ദർശനം, ക്ഷേമപ്ര വർത്തനങ്ങൾ തുടങ്ങിയവ നടത്തിവരുന്നു. അഭിവന്ദ്യ തിരുമേനി മലങ്കര സഭയിലെ ധാരാളം ദൈവാലയങ്ങൾ കൂദാശ ചെയ്തു തുമ്പമൺ ഭദ്രാസനത്തിലെ തന്നെ 70ൽ അധികം ദൈവാലയങ്ങളുടെ കൂദാശ കർമ്മ ത്തിന് കാർമികത്വം വഹിക്കുവാൻ അദ്ദേഹ ത്തിന് ഭാഗ്യം ലഭിച്ചു.

ഭദ്രാസനചുമതലകൾ കൂടാതെ, മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർ ത്ഥി പ്രസ്ഥാനം, ഇന്റർ ചർച്ച് റിലേഷൻസ് കമ്മിറ്റി, മലങ്കര സഭാ മാസിക എഡിറ്റോറി യൽ ബോർഡ് എന്നിവയുടെ കോ-പ്രസി ഡന്റ്, ഇസിസി കൗൺസിലംഗം, തടാകം ആശ്രമം ആചാര്യ, എപ്പിസ്കോപ്പൽ സുന്നഹ ദോസ് സ്റ്റാൻഡിങ് കമ്മിറ്റി അംഗം, കാതോലി ക്കേറ്റ് കോളേജ് ലോക്കൽ മാനേജർ, ഡബ്ല്യു സിസി,ആർസിസി ജോയിന്റ് വർക്കിങ് ഗ്രൂപ്പ് മെമ്പർ എന്നീ നിലകളിൽ നിസ്തുല സേവനം ചെയ്തിരുന്നു. സെന്റ് ബേസിൽ ദയറാ, തണ്ണി ത്തോട് സെന്റ് ആന്റണീസ് ആശ്രമം, താവള പ്പാറ സെന്റ് തോമസ് മിഷൻ സെന്റർ, മാർ ഗ്രീഗോറിയോസ് ഓൾഡ് ഏജ് ഹോം എന്നിവയുടെ വികസനത്തിന് തിരുമേനി വള രെയധികം പ്രവർത്തിച്ചിരുന്നു. പരിശുദ്ധസ ഭയെ ഒന്നായികണ്ട് ആയതിന്റെ സമഗ്രവിക സനത്തിനു വേണ്ടി പ്രവർത്തിച്ച ആ പുണ്യാ ത്മാവ് 2009 ജനുവരിയാണ് കർതൃസന്നിധി പൂകിയത്. മാർ ഗ്രീഗോറിയോസ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ശതാബ്ദി ആഘോഷം, കാതോലിക്കാ സിംഹാസന ത്തിന്റെ പുനഃസ്ഥാപനശതാബ്ദി ഈ രണ്ടു ചടങ്ങുകളിൽ സംബന്ധിക്കാൻ അദ്ദേഹ ത്തിന് വാഞ്ചയുമുണ്ടായിരുന്നു. അതിൽ ആദ്യത്തെ ആഗ്രഹം ദൈവം തമ്പുരാൻ സാധിച്ചുകൊടുത്തു.

ഒന്നാമത് എന്റെ ദൈവം, രണ്ടാമത്, എന്റെ സഭ എന്ന പൂർവ്വ പിതാക്കന്മാരുടെ വീക്ഷണം അർത്ഥവത്തായി പ്രാവർത്തികമാ ക്കുവാൻ ആ പിതാവ് പരിശ്രമിച്ചു.

സഭയുടെ കാനോനിക നമസ്കാരങ്ങൾ, രഹസ്യപ്രാർത്ഥനകൾ, മദ്ധ്യസ്ഥപ്രാർത്ഥന കൾ മുടക്കം കൂടാതെ സമയനിഷ്ഠയോടു കൂടി അദ്ദേഹം നടത്തി. സുതാര്യമായ സാമ്പ ത്തിക ഇടപാടുകൾ, സമൂഹത്തിൽ പ്രയാസം അനുഭവിക്കുന്നവർക്ക് കൈത്താങ്ങൽ കൊടുക്കുവാനുള്ള അഭിവാഞ്ച ഈ രണ്ടു ഗുണങ്ങൾ അനുകരണീയമാണ്.

തനിക്കു ലഭിച്ച പണം നഷ്ടപ്പെടാതെ സൂക്ഷിച്ചുകൊണ്ട് അതു മുഴുവൻ സഭയ്ക്കു പ്രയോജനപ്പെടുത്താൻ തക്കവണ്ണം വിൽപ്പത്രം എഴുതി സൂക്ഷിച്ച അദ്ദേഹത്തിന്റെ ദീർഘവീക്ഷണം ഒരു വലിയ മാതൃകയായി നമുക്ക് കണക്കാക്കാം. അദ്ദേഹത്തിന്റെ സ്മാരകമായി പ്രകാശധാരാ സ്കൂളിൽ ഒരു മന്ദിരം പണിയാൻ സാധിച്ചത് അനുഗ്രഹകര മായ കാര്യമാണ്. അദ്ദേഹത്തിന്റെ സ്മരണ നിലനിർത്തുന്നതിന് മാതൃ ദേവാലയമായ നാരങ്ങാനം മാർ ഓസിയോസ് ഓർത്തഡോക്സ് ദേവാലയത്തിൽ ഒരു സ്മൃതി മണ്ഡപം പണിതുയർത്തി സമർപ്പി ക്കപ്പെട്ടു.

ആ ഇടവക വികാരിയെയും വിശ്വാസിക ളെയും ശ്ലാഘിക്കുന്നു. ആ പുണ്യപിതാ വിന്റെ സ്വപ്നപദ്ധതിയായിരുന്ന പാലിയേ റ്റീവ് കെയർ സെന്റർ പത്തനംതിട്ടയിൽ നിർമ്മിക്കാനുള്ള ശ്രമങ്ങൾ നടന്നുവരുന്നു. നമ്മുടെ സഭ ഭാരതത്തിലെ ഒന്നാം സ്ഥാനത്തു നിൽക്കുന്ന സഭയാകണ മെന്നുള്ള ആ പിതാവിന്റെ സ്വപ്നങ്ങൾ പൂവ ണിയിക്കാൻ നമുക്കൊത്തൊരുമിച്ച് ശ്രമി ക്കാം. പാവനസ്മരണയ്ക്കു മുൻപിൽ ആദ രാഞ്ജലികൾ, അദ്ദേഹത്തിന്റെ പ്രാർത്ഥന നമുക്ക് കോട്ടയായിരിക്കട്ടെ.

**11. അഭി. കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ (2009 ......... )**

2009 ഏപ്രിൽ 1 ന് ഭദ്രാസനത്തിന്റെ ചുമ തല ഏറ്റെടുത്ത അഭിവന്ദ്യ തിരുമേനി 1936 ജൂലൈ 26 ന് നെല്ലിക്കൽ പെരുമത്തുമണ്ണിൽ പി.കെ മത്തായിയുടെയും ശോശാമ്മയു ടെയും മകനായി ജനിച്ചു. ചെങ്ങന്നൂർ ഭദ്രാസ നത്തിൽപ്പെട്ട കൂർത്തമല സെന്റ് മേരീസ് ഇട വകാഗംമായ അദ്ദേഹത്തിന് ഒരു സഹോദ രനും രണ്ട് സഹോദരിമാരുമുണ്ട്. സ്കൂൾ വിദ്യാഭ്യാസത്തിനുശേഷം പത്തനംതിട്ട



കാതോലിക്കേറ്റ് കോളേജിൽ നിന്നും സസ്യ ശാസ്ത്രത്തിൽ ബിരുദവും ബിരുദാനന്തരബിരുദവും നേടിയശേഷം കോളേജിൽ അദ്ധ്യാപകനായി ചേർന്ന് എപ്പിസ്കോപ്പാസ്ഥാനം ലഭിക്കുന്നതുവരെ ആ സ്ഥാനത്തു തുടർന്നു. ഓർത്തഡോക്സ് വൈദിക സെമിനാരി പഠനത്തിനുശേഷം ബേസിൽ ദയറായിൽ അംഗമായി. 1964 ൽ വൈദികനായ അദ്ദേഹം ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയുടെ സെക്രട്ടറി, വൈദിക യോഗം സെക്രട്ടറി എന്നീ നിലകളിൽ പ്രവർത്തിച്ചു. 1991 ൽ എപ്പിസ്കോപ്പാ സ്ഥാനം ലഭിച്ച അദ്ദേഹത്തിന് പുതുതായി രൂപീകരിക്കപ്പെട്ട സുൽത്താൻ ബത്തേരി ഭദ്രാസനത്തിന്റെ ചുമതല ലഭിച്ചു. ചുരുങ്ങിയ സമയം കൊണ്ട് ആ ഭദ്രാസനത്തെ ഉന്നതിയിൽ എത്തിക്കാൻ അദ്ദേഹത്തിനു സാധിച്ചു. തുമ്പമൺ ഭദ്രാസനത്തിന്റെ ചുമതല ഏറ്റെടുത്തതിന് ശേഷം അതിന്റെ നാനാവിധമായ വളർച്ചയ്ക്കുവേണ്ടി അക്ഷീണം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ആത്മീയപ്രസ്ഥാനങ്ങളുടെ ചെറുതും വലുതുമായ എല്ലാ സമ്മേളനങ്ങളിലും സംബന്ധിക്കുകയും ആവശ്യമായ നിർദ്ദേശങ്ങൾ നൽകുകയും ചെയ്യുന്നുണ്ട്. ദശാംശപദ്ധതിയിൽ നിന്നും വിവിധ സാമൂഹികക്ഷേമപ്രവർത്തനങ്ങൾക്കായി 20 ലക്ഷം രൂപാ ഇതിനകം നൽകികഴിഞ്ഞു. സഭയുടെ പരിസ്ഥിതി കമ്മീഷൻ ചെയർമാൻ, എം.ഒ.സി. കോളേജ് മാനേജർ, കാതേലിക്കേറ്റ് കോളേജ് മാനേജർ എന്നീ നിലകളിലും സ്തുത്യർഹമായ സേവനം ചെയ്തുവരുന്നു. വെച്ചൂച്ചിറ മേഴ്സിഹോം അശരണർക്ക് ആലംബമായി പ്രവർത്തിക്കുന്നു. ഭദ്രാസനത്തിന്റെ സാമൂഹ്യക്ഷേമപദ്ധതികളായ പ്രകാശധാര സ്കൂൾ, മാർ ഗ്രീഗോറിയോസ് ശാന്തി സദനം, നരിയാപുരം വൈദികസദനം, മാരാമൺ റിട്രീറ്റ് സെന്റർ, അങ്ങാടിക്കൽ പകൽവീട്, തട്ട സെന്റ് മേരീസ് ബാലിക ഭവൻ എന്നീ സ്ഥാപനങ്ങൾക്ക് നേതൃത്വം നൽകുന്നു. "പ്രകൃതിയെ സ്നേഹിച്ച് അതിനുള്ളത് നാം നൽകിയാൽ പ്രകൃതി നല്ലത് നമുക്ക് നൽകും" എന്ന തിരുമേനിയുടെ ആശയം വിലപ്പെട്ടതാണ്.

സഭയുടെ സ്വാതന്ത്ര്യത്തിന്റേയും സ്വയം ശീർഷകത്വത്തിന്റെയും പ്രതീകമായ കാതേലിക്കാ പുനഃസ്ഥാപനത്തിന്റെ ശതാബ്ദി ആഘോഷിക്കുന്ന ഈ വേളയിൽ നടക്കുന്ന അസോസിയേഷന് പ്രത്യേക പ്രാധാന്യമുണ്ട്. പരി. കാതോലിക്കാ സിംഹാസനത്തോടും അതിൽ വാണരുളുന്ന പരി. പിതാക്കന്മാരുടെ കരങ്ങൾക്ക് ശക്തിപകരാം. എല്ലാ പ്രതികൂല അവസ്ഥകളേയും തരണം ചെയ്യാനുള്ള കരുത്ത് ദൈവം നമുക്ക് പകർന്നു തരട്ടെയെന്ന് നമുക്ക് പ്രാർത്ഥിക്കാം.



## തുമ്പമൺ ഭദ്രാസന സാമൂഹ്യ ക്ഷേമപദ്ധതികൾ

**പ്രകാശധാര സ്കൂൾ, പത്തനംതിട്ട**

❖❖

**സെന്റ് ഗ്രീഗോറിയോസ് ശാന്തിസദനം, പത്തനംതിട്ട**

❖❖

**മാർ ഗ്രീഗോറിയോസ് സ്നേഹാലയം, അങ്ങാടിക്കൽ**

❖❖

**മേഴ്സി ഹോം, വെച്ചൂച്ചിറ**

❖❖

**റിട്രീറ്റ് & ക്യാമ്പ് സെന്റർ, മാരാമൺ**

❖❖

**സെന്റ് തോമസ് ഓർത്തഡോക്സ് സെന്റർ, താവളപ്പാറ**

❖❖

**സെന്റ് മേരീസ് കോൺവെന്റ്, തുമ്പമൺ**

❖❖

**വികാസ് ടെയിലറിംഗ് സെന്റർ, പത്തനംതിട്ട**

❖❖

**നവജ്യോതി**

❖❖

**ദശാംശ പദ്ധതി**

ഇവിടെ ന്യായമായ ഒരു സംശയം ഉയരാം. 1934-ൽ പാസാക്കിയ സഭാഭരണഘടനഎങ്ങിനെ1912-ൽ സ്ഥാപിതമായ മലങ്കരയിലെ കാതോലിക്കേറ്റിലേയ്ക്കുള്ള ചവിട്ടുപടിയാകും. ഉത്തരം വളരെ ലളിതമാണ്. 1947-ൽ ഇന്ത്യയ്ക്കു സ്വാതന്ത്ര്യം ലഭിച്ചു എന്നത് കേവലം ബ്രിട്ടീഷ് സാമ്രാജ്യത്വം പിൻവാങ്ങി എന്നു മാത്രമാണ്. ബ്രിട്ടീഷുകാർ ഭരണം കയ്യടക്കുമ്പോൾ രണ്ടായിരത്തോളം നാട്ടുരാജ്യങ്ങളായിരുന്ന ഇന്ത്യ. അത് അറുനൂറിൽ ചില്വാനം നാട്ടുരാജ്യങ്ങളും ഏതാനും ബ്രിട്ടീഷ് പ്രവിശ്യകളുമായി ചുരുങ്ങി എന്നതു മാത്രമായിരുന്നു വ്യത്യാസം. എന്നാൽ 1950-ൽ ഇന്ത്യൻ ഭരണഘടനപാസാക്കിയതോടെയാണ് ഇന്ത്യ എന്ന രാജ്യത്തിന് ക്ലിപ്തമായ ഒരു വ്യക്തിത്വം ലഭിച്ചത്.

അതേപോലെ, 1912-ൽ മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചെങ്കിലും അതിനു നിയതമായ ഒരു രൂപം ലഭിക്കുന്നത് 1934-ലെ സഭാ ഭരണഘടനപ്രകാരമാണ്. അതുവരെ പ. അബ്ദൽ മ്ശീഹാ ദ്വിതീയൻ പാത്രിയർക്കീസിന്റെ സ്ഥാത്തിക്കോൻ മാത്രമായിരുന്നു കാതോലിക്കേറ്റിന്റെ വ്യക്തിത്വത്തിന്റെ ആധാരം.

ഈ ചരിത്രഗതിക്കിടയിൽ ഒരു നാണംകെട്ട ശതാബ്ദിയും ആരുമറിയാതെ കടന്നുപോയി. അത് 1911 മെയ് 31-ന് മലങ്കര മെത്രാപ്പോലീത്താ പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് ആറാമനെ, അബ്ദുള്ളാ ദ്വിതീയൻ അന്ത്യോഖ്യാ പാത്രിയർക്കീസ് നിയമവിരുദ്ധമായി മുടക്കിയതിന്റേയാണ്. താനും, മുൻഗാമി പത്രോസ് തൃതീയൻ പാത്രിയർക്കീസും ആഗ്രഹിച്ചതും, 1889-ലെ റോയൽ കോർട്ടുവിധി തട്ടിത്തെറിപ്പിച്ചതുമായ മലങ്കരയുടെ ലൗകീകാധികാരം പാത്രിയർക്കീസിനുണ്ടെന്ന് അംഗീകരിച്ച് രജിസ്റ്റർ ഉടമ്പടി നല്കാതിരുന്നതു മാത്രമായിരുന്നു ഈ മുടക്കിനു കാരണം. പിന്നീടുണ്ടായ വ്യവഹാരങ്ങളിൽ അമ്പേ പരാജയപ്പെട്ട ഈ നാണംകെട്ട മുടക്കിനേക്കുറിച്ച് ഓർക്കാൻ അതിന്റെ പ്രായോക്താക്കളുടെ പിൻഗാമിത്വം അവകാശപ്പെടുന്നവർപോലും ആഗ്രഹിക്കുന്നില്ലെന്നതാണ് സത്യം.

**ഉപസംഹാരം** - 2012-ൽ കാതോലിക്കേറ്റിന്റെ ശതാബ്ദി ആഘോഷിക്കുന്നത് ചിലർ ആവശ്യപ്പെടുന്നതുപോലെ പൗരസ്ത്യ കാതോലിക്കായെ *ഇന്ത്യൻ പാത്രിയർക്കീസ്* ആയി തരംതാഴ്ത്തിയോ, മലങ്കര മെത്രാൻ സ്ഥാനം ഇല്ലാതാക്കിയോ അല്ല. മറിച്ച്, പുരാതനമായ *ഇന്ത്യയൊക്കയുടെയും വാതിൽ* എന്ന നസ്രാണി ജാതിക്കുതലവന്റെ സ്ഥാനനാമം പുനരുദ്ധരിച്ചാണ്. പ്രത്യേകിച്ചും ചതിയനായ പറമ്പിൽ ചാണ്ടിയുടെ പിൻഗാമികൾ ഈ മഹത്തായ സ്ഥാനനാമം കൈവശമാക്കാൻ ശ്രമിക്കുമ്പോൾ.





# മലങ്കരസഭ:

## അതിജീവനത്തിന്റെ നൂതനമാതൃക

ഫാ. വിത്സൻ മാത്യു, ബേസിൽ ദയറ

**തദ്ദേശീയ മലങ്കരസഭ**

നമ്മുടെ നാടിന് പൗരാണികമായി വിദേശ നാടുകളോട് വ്യാപാരബന്ധം ഉണ്ടായിരുന്നു. ഗ്രീക്ക്-റോമൻ-അറബി-യൂദ വിഭാഗങ്ങളുമായുള്ള വ്യാപാരബന്ധം പ്രസിദ്ധമായിരുന്നു. ഇപ്രകാരം സാംസ്കാരിക സംസ്കൃതി നില നിന്നിരുന്ന മണ്ണിലേക്ക് ഏ. ഡി. 52ൽ വി. തോമസ് അപ്പൊസ്തോലൻ കടന്നുവന്നു. ഇവിടുത്തെ ആദിവംശജരുടെയും, തുടർന്നുവന്ന ദ്രാവിഡരുടെയും സങ്കരവർഗ്ഗമായ ഒരുവിഭാഗം ജനങ്ങളാണ് അന്നിവിടെ ഉണ്ടായിരുന്നത്. അപ്പൊസ്തോലന്റെ ഉപദേശങ്ങളിൽ ആകൃഷ്ടരായ 4 കുടുംബങ്ങൾ (വ്യത്യസ്ത സ്ഥലങ്ങളിലുള്ള 4 സമൂഹങ്ങൾ/മൺറങ്ങൾ) ക്രിസ്തുമാർഗ്ഗം സ്വീകരിച്ചു. പാശ്ചാത്യനാടുകൾ ക്രിസ്തുമതം സ്വീകരിക്കുന്നതിന് നൂറ്റാണ്ടുകൾക്കുമുമ്പെ ഭാരതമണ്ണിൽ കടന്നുവന്ന്, ഈ മണ്ണിന്റെ ചൂടും, ചൂരും തിരിച്ചറിഞ്ഞ് അവിഭാജ്യഘടകമായ്ത്തീർന്ന ക്രിസ്തുമതത്തിന്റെ എളിയതുടക്കം അവിടെത്തുടങ്ങി. അപ്പൊസ്തലന്റെ സുവിശേഷ പ്രവർത്തനങ്ങളിൽ അസൂയാലുക്കളായവർ (ആ കാലഘട്ടത്തിൽ ജൂത സാന്നിദ്ധ്യം കേരള-തമിഴ്നാട് ഭാഗങ്ങളിൽ ശക്തമായിരുന്നു. തങ്ങൾ ക്രൂശിച്ചവന്റെ പിൻഗാമി, തങ്ങളെതിർത്ത സന്ദേശം പ്രചരിപ്പിയ്ക്കുന്നതിൽ അസഹിഷ്ണുത പൂണ്ട ജൂതവർഗ്ഗം തന്നെ, തങ്ങളുടെ വർഗ്ഗത്തിൽപ്പെട്ട തോമസിനെ വധിച്ചു എന്ന് വിശ്വസിയ്ക്കുന്നതാണ് കൂടുതൽ വിശ്വസനീയമായത്. തോമസിനെ തദ്ദേശീയർ വധിച്ചു എന്ന പാരമ്പര്യ പഴംപുരാണത്തിന് അറുതിവരേണ്ടിയിരിയ്ക്കുന്നു) ഏ.ഡി. 72ൽ മൈലാപ്പൂരിൽ വെച്ച് വധിച്ചു. ഭാരതമണ്ണിൽ രക്തം ചീന്തി, ഈ പുണ്യഭൂവിൽ അടക്കപ്പെട്ട അപ്പൊസ്തോലൻ ഭാരതത്തിന്റെ അപ്പൊസ്തോലനായി. അദ്ദേഹത്തിന്റെ രക്തസാക്ഷിത്വത്തിനുശേഷം ക്രമീകൃതമായ വളർച്ച ക്രിസ്തുമതത്തിനുണ്ടായി. ബുദ്ധ-ജൈനമത സ്വാധീനം നിലവിലുണ്ടായിരുന്ന കേരളമണ്ണിൽ ക്രൈസ്തവ മതവും വേരുറപ്പിച്ചു. ഈ സമൂഹത്തിന്റെ പൊതുനേതൃത്വം "അർക്കദിയാക്കോൻ" മാർക്കായിരുന്നു. പേർഷ്യയിൽ നിന്നും വന്ന മെത്രാപ്പോലീത്തമാരുടെ ആദ്ധ്യാത്മിക നേതൃത്വവും മലങ്കരസഭയ്ക്കുണ്ടായിരുന്നു. എങ്കിലും, രക്തത്തിലലിഞ്ഞുചേർന്ന സ്വാതന്ത്ര്യ അവബോധം പുലർത്തിയ സമൂഹമായിരുന്നു അന്നുണ്ടായിരുന്നത്. ഏ. ഡി. 345ൽ, പേർഷ്യയിൽ ഉണ്ടായ കഠിനമായ മതപീഢനത്തെതുടർന്ന് മലങ്കരയിലേക്കുവന്ന, ക്നായിതൊമ്മന്റെ നേതൃത്വത്തിലുള്ള ചെറുസമൂഹത്തെയും (Syrian Migration) ഭാരതസമൂഹം നെഞ്ചിലേറ്റി. 1498 ൽ വാസ്ക്കോഡഗാമ വന്നതിനുശേഷമാണ് റോമൻ കത്തോലിക്കാസഭയുടെ സ്വാധീനം ഭാരതത്തിലുണ്ടായത്. പോർച്ചുഗീസുകാരുടെ മതപീഡനം, പാരമ്പര്യ സുറിയാനി ക്രിസ്ത്യാനികളെ കത്തോലിയ്ക്കാരാക്കുവാനുള്ള പരിശ്രമം ആദിയായവ തദ്ദേശീയരുടെ എതിർപ്പിനെ ക്ഷണിച്ചുവരുത്തി. ഭാരതീയ സംസ്കാരവും, ക്രൈസ്തവ വിശ്വാസവും പിന്തുടർന്ന ആ ജനവിഭാഗത്തിന്റെ റോമൻ അധിനിവേശത്തിനെതിരെയുള്ള പ്രതികരണമാണ് 'കൂനൻകുരിശു സത്യം' (1653) എന്നറിയപ്പെടുന്നത്. 1653 വരെ നീണ്ട 'അർക്കദിയാക്കോൻ' ഭരണത്തിനുശേഷം, വളർച്ചയുടെ പ്രതിഫലനമായി 'മാർത്തോമ്മാ സ്ഥാനം' രൂപം പ്രാപിച്ചു.

1653-1814 വരെയുള്ള കാലഘട്ടത്തിൽ 'മാർത്തോമ്മാമാർ' എന്നപേരിലുള്ള 8 പേർ സഭയെ നയിച്ചു. ഇതിൽ, മാർത്തോമ്മാ ഒന്നാമന് ഔദ്യോഗികമായി മേല്പ്പട്ടസ്ഥാനം നല്കിയത് ജെറുസലേമിലെ പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസായിരുന്നു. (റോം, അലക്സാന്ത്ര്യ, അന്ത്യോഖ്യ, കോൺസ്റ്റാന്റിനോപ്പിൾ, ജെറുസലേം എന്നിങ്ങനെ പാത്രിയർക്കേറ്റുകൾ അന്ന് നിലവിലിരുന്നു). പ്രാദേശിക മെത്രാന്മാരുടെ അഭാവം, മതപീഢനം ആദിയായവ നിലവിലിരുന്ന കാലഘട്ടങ്ങളിൽ സഹോദര സഭകൾ തമ്മിൽ മൂറോൻ കൂദാശ, മെത്രാൻ സ്ഥാനാരോഹണം തുടങ്ങിയവയിൽ പലഘട്ടങ്ങളിൽ പരസ്പരസഹക

രണം ഉണ്ടായിട്ടുണ്ട്. ഇപ്രകാരം ആത്മീകസഹായം നല്കുന്നവരുടെ കീഴിലോ, വിധേയത്വത്തിലോ നിലനില്ക്കുവാൻ സഹായം തേടുന്നവർക്ക് ഉത്തരവാദിത്വം ഇല്ലായിരുന്നു. ജാത്യാഭിമാനികളായ നസ്രാണികൾ അധീശത്വം, അധിനിവേശം ഇവയെ എതിർത്ത് തദ്ദേശീയത പിന്തുടരുവാൻ എന്നും പരിശ്രമിച്ചിരുന്നു.

1814–1912 കാലഘട്ടങ്ങളിൽ, 'മാർത്തോമ്മാമാർ' എന്ന അധികാരസ്ഥാനം 'മലങ്കര മെത്രാപ്പോലീത്താ' സ്ഥാനത്തിന് വഴിമാറി. സഭാചരിത്രത്തിൽ പുതിയൊരു നാഴികക്കല്ലിനിത് തുടക്കമിട്ടു.മ ലങ്കരസഭഇ ക്കാലഘട്ടത്തിൽ സി. എം. എസ്. മിഷനറിമാരുമായി ബന്ധത്തിലായെങ്കിലും പൗരസ്ത്യ പാരമ്പര്യത്തിന് വിരുദ്ധമായുള്ള സമീപനം മൂലം 1840 ലെ 'കൊച്ചിൻ പഞ്ചായത്തോടെ' ഈ ബന്ധത്തിന് മലങ്കരയിലെ പൗരാണികസഭ അടിവരയിട്ടു. എന്നാൽ, ഈ ബന്ധത്തെ രഹസ്യമായി അനുകൂലിച്ച ഒരു വിഭാഗം, പാലക്കുന്നത്ത് അബ്രഹാം മല്പാന്റെ നേതൃത്വത്തിൽ 'നവീകരണ'ത്തിന് നേതൃത്വം നല്കി. അവരുടെ പ്രതിനിധിയായി അയയ്ക്കപ്പെട്ട മാത്യൂസ് ശെമ്മാശൻ, അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്ന്, മാത്യൂസ് മാർ അത്താനാസ്യോസ് എന്നപേരിൽ മെത്രാപ്പോലീത്താ സ്ഥാനം പ്രാപിച്ച് തിരികെ എത്തി. മലങ്കരസഭയിൽ നിന്ന് ഒരു വ്യക്തി ആദ്യമായി അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്ന് മേല്പ്പട്ട സ്ഥാനം പ്രാപിയ്ക്കുന്നതിവിടെയാണ്. ഇത് ഔദ്യോഗികമായ സമീപനമല്ല, മറിച്ച് വിഘടിത വിഭാഗത്തിൽ നിന്നുള്ള സമീപനവുമായിരുന്നു. അതിനെത്തുടർന്ന്, മലങ്കരയിലുടലെടുത്ത അരാജകത്വമാണ്, 1865ൽ പുലിക്കോട്ടിൽ ജോസഫ് റമ്പാനെ അന്ത്യോഖ്യയിലേക്കയ്ക്കുവാൻ ഇടയായത്. അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും മെത്രാൻ സ്ഥാനം സ്വീകരിച്ച്, മാർ ദീവന്നാസ്യോസ് എന്നപേരിൽ തിരികെ എത്തി, മലങ്കരമെത്രാപ്പോലീത്താസ്ഥാനം ഏറ്റെടുത്തു. മലങ്കരസഭയുടെ ഔദ്യോഗിക അന്ത്യോഖ്യൻ ബന്ധത്തിന്റെ തുടക്കവും ഇതുതന്നെ. ഈ മെത്രാൻ വാഴ്ചയുടെ പിന്നാലെ പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് ബാവാ മലങ്കരയിലെത്തി. ആദ്യഘട്ടങ്ങളിൽ നല്ലബന്ധം പിന്തുടർന്ന അന്ത്യോഖ്യൻ മെത്രാന്മാർ പിന്നീട് 'ആദ്ധ്യാത്മികതയിൽ കോളനിവല്ക്കരണവും' 'ചൂഷണതത്വശാസ്ത്രവും പ്രയോഗിയ്ക്കുകയാണ് ചെയ്തത്. ഭാരതീയരുടെ അമൂല്യവസ്തുക്കൾ കവർന്നെടുക്കാൻ വെമ്പിയ പാശ്ചാത്യരുടെ മനോഭാവമാണ് ഈ വൈദേശിക ശക്തിയ്ക്കും ഉണ്ടായത്. ഈ മനോഭാവത്തോടുള്ള മലങ്കരയിലെ, വിഘടനവിധേയമാകാത്ത നസ്രാണികളുടെ ആത്മാഭിമാനപ്രകടനമാണ് 1912ലെ 'കാതോലിക്കേറ്റ്' സ്ഥാപനം. അർക്കദിയാക്കോൻ, മാർത്തോമ്മാമാർ, മലങ്കര മെത്രാപ്പോലീത്ത തുടങ്ങി വിവിധ കാലഘട്ടങ്ങളിൽ മലങ്കരസഭ സ്വീകരിച്ച സ്ഥാനങ്ങളുടെ വളർച്ചയുടെ നൂതന ഏടാണ് 'കാതോലിക്കാ സ്ഥാപനം' (ചോള, ചേര, പാണ്ഡ്യ കാലഘട്ടങ്ങളിൽ അറിയപ്പെട്ട ഇന്നത്തെ കേരളം, പിന്നീട് തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നും 1956ന വംബർ1 മ ുതൽ കേ രളംഎ ന്നും അറിയപ്പെട്ടു. 1956ൽ കേരളം രൂപം കൊണ്ടു എന്നതിന് അന്നു തൊട്ടാണ് ഈ നാടുണ്ടായതെന്ന് അർത്ഥമില്ലല്ലോ? വളർച്ചയുടെ പുതുഘട്ടമെന്നേ ഇതിനർത്ഥമുള്ളൂ).

1912ൽ 'കാതോലിക്കാസ്ഥാപനം' രൂപം പ്രാപിച്ചപ്പോൾ, ഇവിടെ രൂപം കൊണ്ട 'അന്ത്യോഖ്യൻ വിഘടിതവിഭാഗം' ഔദ്യോഗിക വിഭാഗത്തിനു വിരുദ്ധമായി സമരകാഹളം മുഴക്കി. 'മലങ്കര സഭ തദ്ദേശീയമായി നിലനിന്ന് ആഢ്യത പുലർത്തണമോ? അതോ അന്ത്യോഖ്യൻ നുകത്തിലായിരിക്കണമോ? എന്നതായിരുന്നു ആ കാലഘട്ടത്തിലുയർന്ന ചോദ്യം. ബ്രിട്ടീഷാധിപത്യത്തിലും, ഭരണസുഖം നുകർന്ന ഒരു വിഭാഗം ഇന്ത്യൻ സ്വാതന്ത്ര്യസമരത്തെഎ തിർത്തതുപോലെ,അ ധികാരക്കൊതിയും, പണക്കൊതിയും പൂണ്ട ഒരു വിഭാഗം മലങ്കരസഭയുടെ സ്വാതന്ത്ര്യവും, സുരക്ഷിതവും, സ്വായാർജ്ജിതവുമായ അനുഭവത്തിന് തുരങ്കം വെയ്ക്കുകയായിരുന്നു. അർഹരല്ലാതിരുന്നവർക്ക് അധികാരം നല്കുക, പണവും, അധികാരവും നല്കി ഔദ്യോഗിക സഭയിലെ അംഗങ്ങളെ അടർത്തിയെടുക്കുക തുടങ്ങിയ കുത്സിത ശ്രമങ്ങളാണ് അന്നുനടന്നത്. ഭാരതം പോലെയുള്ള പവിത്രമണ്ണിലെ, നിഷ്ക്കളങ്കരും, സംസ്കാരസമ്പന്നരുമായ ഇതരമതവിഭാഗങ്ങളിലെ സ്വാതന്ത്ര്യ അഭിനിവേശത്തെയും, സഹനതയെയും തകർക്കുവാനും, സ്വയം തെറ്റിദ്ധാരണ പകർത്താനുമാണ് ഇത് മൂലം ചിലർ പരിശ്രമിച്ചത്.

1934ൽ മലങ്കരസഭ ഔദ്യോഗികമായി ഒരു ഭരണഘടന തയ്യാറാക്കി. ഭാരതത്തിന് ഔദ്യോ

ഗിക ഭരണഘടന ഉണ്ടാകുന്നതിന് മുമ്പെ, മറ്റൊരു സഭാവിഭാഗത്തിനും ഭരണഘടന രൂപപ്പെടുന്നതിനു മുമ്പെ മലങ്കരസഭയ്ക്ക് ഭരണഘടനയുണ്ടായി. നാളിതുവരെയുള്ള തർക്കങ്ങൾക്ക് അന്തിമപരിഹാരമായി, സുപ്രീംകോടതി ഔദ്യോഗികമായി അംഗീകരിച്ചതും ഈ ഭരണഘടനതന്നെയാണ്. ഔദ്യോഗിക മലങ്കരസഭയ്ക്കെതിരെ വിഘടിത വിഭാഗത്തിന്റെ 'അനാശാസ്യകർമ്മങ്ങൾ' 1958ലെ സുപ്രീംകോടതി വിധിയിലേക്കുവരെ നയിച്ചു. സുപ്രീംകോടതിയുടെ അന്നത്തെ വിധി മലങ്കരസഭയിലെ ഔദ്യോഗിക വിഭാഗത്തിന് അനുകൂലമായിരുന്നു. കോടതി ചെലവുൾപ്പെടെ നല്കണമെന്ന വിധിയുണ്ടായിട്ടും, വിഘടിതവിഭാഗത്തെ സ്വീകരിയ്ക്കുവാൻ ഓർത്തഡോക്സുകാർ തയ്യാറായി. 1972 വരെ ഈ സമാധാനം നിലനിന്നു. വീണ്ടും അസ്വസ്ഥതകൾ ഉടലെടുക്കുകയും, 'യാക്കോബായ വിഭാഗം' എന്ന കപടനാമത്തിൽ വിഘടിതവിഭാഗം നിലകൊള്ളുകയും ചെയ്യുന്നു. 1995ലും, 2002ലും പരമോന്നത നീതിന്യായകോടതിയിൽ നിന്ന് 'ഔദ്യോഗിക വിഭാഗ'ത്തിന് (ഓർത്തഡോക്സ്) അനുകൂലമായി വിധിയുണ്ടായി. ഇതിനെതിരെ വിഘടിത വിഭാഗം, 2002ൽ ഒരു ട്രസ്റ്റ് പുത്തൻകുരിശ് ആസ്ഥാനമായി രൂപീകരിയ്ക്കുകയും, മാതൃസഭയിൽ നിന്ന് അകന്നുനില്ക്കുകയും ചെയ്യുന്നു. ഭാരതീയ സംസ്കൃതിയുടെ 'സ്വയംഭരണം', 'സ്വയംശീർഷകത്വം' എന്നിവയുടെ കടയ്ക്കൽ കത്തിവെച്ച് 'അടിമത്വ മനോഭാവം' പുലർത്തുന്ന വിഘടിത വിഭാഗത്തിന്റെ സ്വാധീനത്തിനു വഴങ്ങുന്ന തരത്തിലേക്ക് ഭരണകൂടവും നീങ്ങിക്കഴിഞ്ഞു.

പ്രബുദ്ധ മലയാളികളോട് ചില ചോദ്യങ്ങൾ

➘ സാധുജനങ്ങളുടെ മേൽ നിയമത്തിന്റെ അധികാരം (ജപ്തി നടപടി ഉൾപ്പെടെ) അടിച്ചേൽപ്പിക്കുന്ന ഭരണകൂടം സംഘടിത വിഭാഗങ്ങളുടെ കൊള്ളരുതായ്മയ്ക്കുനേരെ കണ്ണടയ്ക്കുന്നതും, കോടതിവിധി നടപ്പിലാക്കുന്നത് ഭയക്കുകയും ചെയ്യുന്നത് 'ഭരണകൂട ഭീകരത' തന്നെയല്ലെ?

➘ ഭരണഘടനയുടെ കീഴിലുള്ള ജനവിഭാഗം, അതിന്റെ പ്രമാണങ്ങൾ എതിർത്തുകൊണ്ട് പുതിയൊരു ഭരണസംവിധാനത്തിന് രൂപം നല്കിയാൽ അതിന് സാധുതയുണ്ടോ? (1960 കളിൽ മാർത്തോമ്മാ സഭയിൽ നിന്ന് ഇവാഞ്ചലിയ്ക്കൽ വിഭാഗം രൂപം കൊണ്ടപ്പോഴും, 1889ലെ 'റോയൽകോർട്ട്' വിധിയെ തുടർന്ന് മാർത്തോമ്മാ സഭ രൂപം കൊണ്ടപ്പോഴും പിരിഞ്ഞുപോയവർക്ക് മാതൃസഭയുടെ ഒരു ദേവാലയം പോലും നല്കുവാൻ കോടതി തയ്യാറായില്ല. പിരിഞ്ഞു പോകുന്നവർക്ക് പുതിയവ നിർമ്മിച്ചു മാറാം എന്ന പ്രമാണമാണവിടെ കൈക്കൊണ്ടത്).

➘ ഭാരതത്തിന്റെ തനിമയിൽ ഊറ്റം കൊള്ളുന്നവർ, വൈദേശികമേല്ക്കോയ്മയും, നിർദ്ദേശങ്ങളും അനുസരിച്ച് പ്രവർത്തിയ്ക്കുമ്പോൾ, ആത്യന്തിക സമാധാനത്തിനും, സുരക്ഷിതത്വത്തിനും, ഒരു പരിധിവരെ ഭീഷണിയല്ലെ? ബ്രിട്ടീഷാധിപത്യവും, പോർട്ടുഗീസ്-ഡച്ച് അധിനിവേശവും എതിർത്തവരുടെ പിൻഗാമികൾ, ഭാരതസഭയുടെ സ്വാതന്ത്ര്യാഭിമുഖ്യത്തെ മൂല്യത്തോടെ വീക്ഷിയ്ക്കില്ലെ?

➘ സുപ്രീംകോടതിവിധിയും, അനുബന്ധ വിധികളും ദീർഘകാലത്തെ പഠനത്തിനു ശേഷവും അനുകൂലമായുണ്ടാകുമ്പോൾ അതിനുപിന്നിലെ യാഥാർത്ഥ്യം കണ്ടില്ലെന്നു നടിച്ച്, കോടതികളെ അവഹേളിയ്ക്കുന്നത് ഭൂഷണമാണോ?

➘ രാഷ്ട്രീയ സ്വാധീനവും, ഭൗതിക സംഘടനാബലവും കുറവാണെന്നുകണ്ട്, കയ്യൂക്ക്, മാഫിയാ ആക്രമണം ഇവകൊണ്ട് പൗരാണിക സഭാവിഭാഗത്തെ അടിച്ചമർത്തുന്നത് ന്യായീകരിക്കാനാകുമോ?

➘ അസ്തിത്വത്തെയും, തറവാട്ടിലെ അവകാശത്തെയും ചോദ്യം ചെയ്യുമ്പോഴുണ്ടാകുന്ന കോടതി വ്യവഹാരങ്ങളെ 'അനാത്മികമെന്ന്' മുദ്രകുത്തുമോ? സാധുക്കൾക്ക്, ഭരണഘടനാവിധേയമായി അവകാശം ലഭ്യമാകുവാൻ വേറെന്തു മാർഗ്ഗം?

മലങ്കരസഭയിലെ തർക്കം, അധികാര കേന്ദ്രീകൃതമല്ല. ഒന്നോ രണ്ടോ പള്ളികൾക്കു വേണ്ടയുമല്ല ഈ തർക്കം. പല പള്ളികൾ പണിയുവാനുള്ള സാഹചര്യം ദൈവം സഭയ്ക്കുതന്നിട്ടുണ്ട്. എന്നാൽ, അടിച്ചമർത്തപ്പെട്ട വിഭാഗത്തിന്റെ സ്വാതന്ത്ര്യ ബോധത്തിൽ നിന്നും, പിതാക്കന്മാരുടെ അവകാശത്തിൽ നിന്നും സാമൂഹ്യനീതിയിൽ നിന്നും പാർശ്വവല്ക്കരിക്കപ്പെട്ട ന്യൂനപക്ഷത്തിന്റെ വികാരത്തെ ലഘൂകരിയ്ക്കുവാൻ ശ്രമിയ്ക്കുമ്പോൾന ിലനില്പിനായിന ്യായമായ മാർഗ്ഗത്തിൽ പോരാടേണ്ടിവരുന്നു എന്നുള്ള യാഥാർത്ഥ്യം വിസ്മരിയ്ക്കരുത്. 





# സഭാനേതൃത്വത്തിൽ യുവജനപങ്കാളിത്വം

ഫാ. പി. വൈ. ജെസൻ
(സെന്റ് ആന്റണീസ് ആശ്രമം, തണ്ണിത്തോട്)

ക്രിസ്തുശിഷ്യനും ഭാരതസഭയുടെ സ്ഥാപകനുമായ പരിശുദ്ധ മാർത്തോമ്മാശ്ലീഹായുടെ അപ്പോസ്തോലിക പാരമ്പര്യത്തിൽ ഉറച്ചുനിൽക്കുന്ന മലങ്കര ഓർത്തഡോക്സ് സഭയുടെ സുവർണ്ണ പ്രഭ ചൊരിയുന്ന ചരിത്രനിമിഷങ്ങളാണ് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ. തുമ്പമൺ ഭദ്രാസനത്തിന്റെ ആതിഥേയത്വത്തിൽ നടത്തപ്പെടുന്ന അസോസിയേഷന് ചരിത്രപരമായി വളരെ പ്രാധാന്യങ്ങളുണ്ട്. മലങ്കരസഭയുടെ 8-ാമത്തെ കാതോലിക്കാ ബാവായും മലങ്കര മെത്രാപ്പോലീത്തയും ആയ പരിശുദ്ധ ബസ്സേലിയോസ്മ ാർത്തോമ്മാപ ൗലോസ്ദ ്വിതീയൻ ബാവാ തിരുമനസുകൊണ്ട് വിളിച്ചു ചേർക്കുന്ന ആദ്യസമ്മേളനം. മലങ്കരസഭയുടെ സ്വയം ശീർഷകത്വത്തിന്റെയും സ്വയം ഭരണാധികാരത്തിന്റെയും പ്രതീകമായ പരിശുദ്ധ കാതോലിക്കാ സിംഹാസനം ശതാബ്ദി നിറവിൽ നിൽക്കുന്നു. പരി. സഭയെ അടുത്ത അഞ്ചുവർഷം മുന്നോട്ടു നയിക്കുവാൻ പ്രാപ്തരായ ഭരണകർത്താക്കന്മാരെ തിരഞ്ഞെടുക്കുന്ന സമ്മേളനം. സഭയുടെ ചരിത്ര നിമിഷങ്ങൾക്ക് ഒരു സാക്ഷ്യമാകുവാൻ തുമ്പമൺ ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെസ ്നേഹിതർഎ ന്നമ ാസികയുടെ സ്പെഷ്യൽ പതിപ്പിന് സാധ്യമാവുകയാണ്. മലങ്കരസഭയുടെ ചരിത്രപ്രാധാന്യത്തിലേക്കും യുവജനപ്രസ്ഥാനത്തിന്റെ പ്രവർത്തന പങ്കാളിത്വത്തിലേക്കും നമ്മുടെ മിഴികൾ തുറക്കാം.

**കാതോലിക്കാ സിംഹാസനത്തിന്റെ ചരിത്ര പ്രാധാന്യം**

ക്രിസ്തുവർഷം5 2ൽ സ്ഥ ാപിതമായ ഭാരതക്രൈസ്തവസഭയുടെ ചരിത്രത്തിലെ അതിപ്രധാനമായ അദ്ധ്യായമാണ് പ. കതോലിക്കാസിംഹാസനം. ആദ്യ പതിനഞ്ചു ശതാബ്ദങ്ങൾ ജാതിക്കുതലവൻമാരാരാൽ ഭരിക്കപ്പെടുകയും ഭാരതത്തിലെ ജനങ്ങളുടെ ഇടയിൽ തികച്ചും പ്രാദേശികമായ ഇടപെടലുകളോടെയുംവ ളർന്നസ ഭയാണ്ഭ ാരതസഭ. ഇക്കാലയളവിൽ പേർഷ്യൻ സാമ്രാജ്യത്തിൽ വളർന്നു വ്യാപിച്ച പേർഷ്യൻ സഭയുമായി മലങ്കരസഭ ആത്മീയ സാമീപ്യം പുലർത്തിയിരുന്നു. ഇതിൽ അസൂയപൂണ്ട റോമൻ സാമ്രാജ്യത്വ സഭ ലോകം മുഴുവൻ വ്യാപിക്കുവാനുള്ള കുൽസിത ശ്രമങ്ങളുടെ ഭാഗമായി 1599 ലെ ഉദയംപേരൂർ സുന്നഹദോസിലൂടെ മലങ്കര നസ്രാണി സഭയെ കീഴടക്കി. 1653 ൽ അണപൊട്ടിയൊഴുകിയ നസ്രാണിവീര്യം കൂനൻകുരിശുസത്യത്തിലൂടെ റോമൻസഭയുടെ സാമ്രാജ്യത്വ നുകം വലിച്ചെറിഞ്ഞു. ചരിത്രത്തിൽ മായംകലർത്താതെ പറഞ്ഞാൽ റോമൻ സഭയെ പിൻതാങ്ങിയിരുന്ന ഒരു വിഭാഗം റോമൻ പാപ്പായുടെ നിയന്ത്രണത്തിൽ കഴിഞ്ഞു. നസ്രാണി വീര്യമുള്ള സഭാമക്കൾ അർക്കദിയാക്കോമ്മാരാലും മെത്രാന്മാരാലും മലങ്കരമെത്രാപ്പോലീത്താമ്മാരാലും കാലാകാലങ്ങളിൽ ഭരിക്കപ്പെട്ടു. ഉദയംപേരൂർ സുന്നഹദോസിൽ നഷ്ടപ്പെട്ട സുറിയാനി ആരാധനാ പാരമ്പര്യത്തിലേക്ക് തിരകെവ രുവാൻന ടത്തിയ്ര ശമങ്ങളുടെ ഭാഗമായിഅ ന്ത്യോഖ്യൻസ ുറിയാനിസ ഭയുടെ സഹായം തേടേണ്ടതായും വന്നു. ഇങ്ങനെമാർത്തോമ്മാശ്ലീഹായുടെ ഭാരതസഭ റോമൻ സഭയുടെ അടിമത്വത്തിലും അന്ത്യോഖ്യൻ സഭയുടെ സഹകരണത്തിലും കഴിയുന്ന രണ്ടു വിഭാഗങ്ങളായി മുറിക്കപ്പെട്ടു.

മലങ്കരയിൽ സ്വയം ഭരണാധികാരമുള്ള ഒരു സഭയും സംവിധാനവും കാലാകാലങ്ങളിൽ മലങ്കരസഭയെ നയിച്ച മെത്രാപ്പോലീത്താന്മാരുടെ സ്വപ്നമായിരുന്നു. സ്വപ്നസാക്ഷാത്ക്കാരത്തിനായി പുലിക്കോട്ടിൽ ജോസഫ്മാർ ദീവന്നാസ്യോസ് രണ്ടാമന്റെ കാലം മുതൽ ശ്രമങ്ങളാരംഭിച്ചു. അദ്ദേഹത്തിന്റെ പിൻഗാമിയായി 1908 ൽ മലങ്കരമെത്രാപ്പോലീത്തയായി നിയമിതനായ പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദിവന്നാസ്യോസ് അത്യദ്ധ്വാനം ചെയ്തു. ത്യാഗപൂർണ്ണമായ തന്റെ പ്രവർത്തനത്തിലൂടെ 1912 ൽ അന്ത്യോഖ്യൻ സിംഹാസനത്തിൽ നിയമാനുസരണം വാഴിക്കപ്പെട്ട പ. അബ്ദൽമ്ശിഹാ പാത്രയർക്കീസ് മലങ്കരസഭയുടെ ഈ ആവശ്യം നിറവേറ്റി തന്നു. മലങ്കരസഭ സ്വയം



ശീർഷകത്വവും സ്വയം ഭരണാധികാരവും ഉള്ള സഭയായി ഉയർത്തപ്പെട്ടു.

മലങ്കര നസ്രാണി സമൂഹത്തിൽ ഭിന്നതകൾ സൃഷ്ടിച്ച് റോമൻ സാമ്രാജ്യത്വ സഭയുടെ ഭാഗമായി മാറിപോയവരും പരിശുദ്ധ സഭയുടെ കാതോലിക്കവും അപ്പോസ്തോലികവുമായ വിശ്വാസത്തെ തള്ളിപ്പറഞ്ഞ് നവീകരണത്തിന്റെ പാതയിലേക്ക് പുറപ്പെട്ടുപോയവരും സ്വാതന്ത്ര്യത്തിന്റെ പ്രതീകമായ കാതോലിക്കേറ്റിനേയും മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തെയും പുച്ഛമായി കരുതി. കാതോലിക്കാ സിംഹാസനത്തിന്റെ അച്ചടക്കത്തിൽ നിൽക്കുവാൻ ശ്രമിക്കാതെ 1930 ൽ റോമൻ സാമ്രാജ്യത്തിന്റെ അപ്പക്കഷണങ്ങൾ ആഗ്രഹിച്ചുകൊണ്ട് മലങ്കരസഭയെ തള്ളിപ്പറഞ്ഞ് പുറപ്പെട്ടുപോയവരും മാർത്തോമ്മാശ്ലീഹായുടെ അപ്പോസ്തോലിക അധികാരത്തേയും പാരമ്പര്യത്തേയും കാതോലിക്കാ സിംഹാസനത്തേയും അവജ്ഞയോടെ വീക്ഷിച്ചു.

മുകളിൽ പറഞ്ഞ സമൂഹങ്ങൾക്കിന്ന് മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും കാതോലിക്കാസ്ഥാനവുമൊക്കെ വൈദേശികമായ ആലങ്കാരിക ദാനസ്ഥാനങ്ങളായി നിലകൊള്ളുന്നു എന്നതിനാശങ്കതോന്നുന്നു. മാർത്തോമ്മൻ പൈതൃകത്തെപ്പറ്റി ആധുനീക കാലയളവിൽ പറയുകയും അതേസമയം പത്രോസിന്റെ അപ്പോസ്തോലിക അധികാരത്തെ ഉൾക്കൊള്ളുകയും ചെയ്യുന്ന ഇക്കൂട്ടർ വിരോധാഭാസത്തിലൂടെ വിശ്വാസ സമൂഹത്തെ അന്ധരാക്കിതീർക്കുന്നു.

അന്ത്യോഖ്യൻ പാത്രയർക്കീസിന്റെ സ്ഥാനമാനങ്ങളെ അംഗീകരിക്കുകയും പരസ്പരസഹകരണത്തിൽ കഴിയുകയും ചെയ്തിരുന്ന മലങ്കരസഭയുടെ ഭരണസംവിധാനങ്ങൾക്കു വിരുദ്ധരായി ചില വിഘടിത ശക്തികളുടെ ഇഷ്ഠാനിഷ്ഠങ്ങൾക്കു വഴങ്ങി മലങ്കര സഭയുടെ ഭരണത്തിൽ ഇടപെടാൻ ശ്രമിക്കുന്ന അന്ത്യോഖ്യായുടെ പാദപൂജകരായ റിബൽ കാതോലിക്കായും ഭാരത ക്രൈസ്തവ സ്വാതന്ത്ര്യത്തിന്റെ അപമാനമാണ്.

ഇവിടെയാണ് ഭാരതസഭയുടെ സ്വാതന്ത്ര്യവും പരമാധികാരവും ഉൾക്കൊള്ളുന്ന കാതോലിക്കാ സിംഹാസനത്തിന്റെ പ്രസക്തിയേറുന്നത്. ഭാരതം സ്വാതന്ത്ര്യം പ്രാപിക്കുന്നതിന്മ ുമ്പ്മ ലങ്കരസഭയുടെപ ിതാക്കന്മാർ സമ്പൂർണ്ണ സ്വാതന്ത്ര്യത്തിനായി യജ്ഞിച്ചുവരാണ്. അതിന്റെ ഫലമാണ് 1912 ൽ കാതോലിക്ക സിംഹാസനരൂപീകരണവും 1934 ൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനാൽ പാസാക്കപ്പെട്ട തികച്ചും സ്വതന്ത്രമായ ഭരണഘടനയും. ഇത് ഭാരതത്തിനും അതിലെ ക്രൈസ്തവർക്കും അഭിമാനത്തിന്റെ മകുടമാണ്.

**യുവജനപങ്കാളിത്വം**

മലങ്കര സഭയുടെ ആവേശത്തിന്റെയും അഭിമാനത്തിന്റെയും പ്രതീകമാണ് യുവജനങ്ങൾ. ഇടവകകളിൽ നിന്നും നല്ലൊരു പങ്കും യുവജനങ്ങളാണ്. ഇടവകഭരണസംവിധാനങ്ങളിൽ യുവജനസാന്നിധ്യവും ശ്രദ്ധേയമാണ്. സഭാ മാനേജിംഗ് കമ്മറ്റിയിലേക്ക് നാമനിർദ്ദേശം ചെയ്യപ്പെട്ടിരിക്കുന്നവരിലും ഭൂരിഭാഗവും യുവജനങ്ങളും മദ്ധ്യവയസ്കരുമാണ്. ഇത് സഭയുടെ ഭാവി പ്രവർത്തനങ്ങൾ ശ്രദ്ധേയമാക്കുകയാണ്. പലപ്പോഴും രാഷ്ട്രീയ സ്ഥാനങ്ങളിൽ ഉയരുവാൻ ചവിട്ടുപടിയായി സഭാസ്ഥാനങ്ങളെ കാണുന്നവർ ചിലരെങ്കിലും ഉണ്ട്. അവരവർ വിശ്വസിക്കുന്ന രാഷ്ട്രീയ പാർട്ടികളിൽ പ്രവർത്തിക്കുന്നതിനോടൊപ്പം സഭയുടെ നിർണ്ണായക സംഭവങ്ങളിൽ ശ്രേഷ്ഠമായ നിലപാടുകൾ എടുക്കുവാൻ കഴിയുന്നവരും ആയിരിക്കണം യുവാക്കൾ. രാഷ്ട്രീയത്തേക്കാൾ അധ:പതിച്ച് പ്രകടനങ്ങളിലൂടെ സഭാ നേതൃത്വത്തിൽ കടന്നുവരുവാൻ ശ്രമിക്കുന്നവർ സഭയുടെ മുഖം വികൃതമാക്കും. ഇച്ഛാശക്തിയുള്ളവരും ദൈവവിശ്വാസത്തിൽ അടിയുറച്ചു നിന്നുകൊണ്ട് സഭയുടെ നന്മയ്ക്കും ശ്രേയസ്സിനുമായി പ്രവർത്തിക്കുന്നവരും ആയിരിക്കണം സഭയുടെയും ഇടവകകളുടെയും നേതൃത്വനിരയിലേക്ക് കടന്നുവരുന്നവർ.

ഓർത്തഡോക്സ് ക്രൈസ്തവയുവജനപ്രസ്ഥാനത്തിന്റെ ഉദ്ദേശ ലക്ഷ്യങ്ങളിൽ നാം കാണുന്നത് ആരാധന, പഠനം, സേവനം എന്നിവയാണ്. ഈ മൂന്നുകാര്യങ്ങളിലൂടെയും വളർന്നുശോഭിക്കുന്നവരാകണം സഭയുടെ സ്ഥാനങ്ങളിലേക്ക് ഉയരുവാൻ. നമ്മുടെ സഭാജീവിതത്തിന്റെ പരമപ്രധാനമായ ഭാഗം ആരാധനാജീവിതമാണ്. യുവജനങ്ങൾ ആരാധനാ ജീവിതത്തിൽ മുൻപന്തിയിലായിരിക്കണം. ശരിയായി പ്രാർത്ഥിക്കുന്നവർക്കുമാത്രമേ ശരിയായ പ്രവർത്തനങ്ങൾ കാഴ്ച വയ്ക്കുവാൻ സാധിക്കൂ. ഇന്ന് യുവജനപ്രസ്ഥാനവും യുവജനങ്ങളും ഭൗതീകമായ



പലപരിപാടികളിലും പ്രവർത്തനങ്ങളിലും മുന്നേറുന്നവരാണ്.

അതേസമയം ആരാധനാ ജീവിതത്തിൽ നിന്ന് പിൻവാങ്ങുന്നവരും ഉണ്ട്. ഇത് നമ്മുടെ സഭാ വളർച്ചയ്ക്ക് ഹാനികരമാണ്. ആരാധനയിൽ തീക്ഷ്ണതയുള്ള യുവജനങ്ങളായിരിക്കണം സഭാ പ്രവർത്തനങ്ങളിലും അധികാര ശ്രേണികളിലും കടന്നുവരേണ്ടത്.

വിശ്വാസ സത്യങ്ങൾ വി. വേദപുസ്തകത്തിന്റെ അടിസ്ഥാനത്തിൽ പഠിക്കുന്നവരായിരിക്കണം സഭാ നേതൃത്വത്തിലേക്ക് കടന്നുവരുന്ന യുവജനങ്ങൾ. യുവജനപ്രസ്ഥാനങ്ങൾ രാഷ്ട്രീയവും സാമൂഹികവുമായ വിഷയങ്ങൾ ചർച്ച ചെയ്യാറുണ്ടെങ്കിലും വിശ്വാസ സത്യങ്ങൾ ആഴമായി പഠിക്കുവാൻ ശ്രമിക്കുന്നില്ല.

സേവനതല്പരരായ യുവജനങ്ങൾ സഭാ നേതൃത്വത്തിൽ എത്തുന്നത് സഭയ്ക്ക് അലങ്കാരമാണ്. ക്രിസ്തീയ വിശ്വാസത്തിനും സുവിശേഷ വ്യാപനത്തിനും വേണ്ടിയാണ് സഭ നിലകൊള്ളുന്നത്. ക്രിസ്തുവിന്റെ മനുഷ്യാവതാര പ്രവർത്തനങ്ങൾ നിർവ്വഹിക്കുക എന്നതാണ് സഭയുടെ പ്രധാന കടമ. സഭയുടെ തീരുമാനങ്ങൾ ക്രിസ്തുവിന്റെ നാമം മഹത്വപ്പെടുന്നതിനും സഭയുടെ കൊമ്പ് ഉയർത്തുന്നതിനും സുവിശേഷവ്യാപനത്തിനും സഹായമായിരിക്കണം.

ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന് ഒരു ശതാബ്ദക്കാലം ആവേശകരമായ നേതൃത്വം നൽകിയ പിതാവാണ് ഫെബ്രുവരി 16 ന് കാലം ചെയ്ത അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി. അദ്ദേഹത്തിന്റെ ജീവിതവും പ്രവർത്തനങ്ങളും സഭാ വിശ്വാസികൾക്ക് എല്ലാക്കാലവും മാതൃകയാകണം. ക്രിസ്തുവിനു വേണ്ടിയും സ്നേഹ നിർഭരമായ സുവിശേഷ പ്രവർത്തനത്തിനു വേണ്ടിയും യുവജനസമ്മേളനങ്ങളിൽ യുവജനങ്ങളെ ആവേശം കൊള്ളിച്ച പിതാവാണ് അഭിവന്ദ്യ ഒസ്ത്താത്തിയോസ് തിരുമേനി. സഭാ പ്രവർത്തകർ എന്നും ക്രിസ്തുവിനുവേണ്ടിയും സുവിശേഷ വ്യാപനത്തിനായും ജീവൻ പണയപ്പെടുത്തി പ്രവർത്തിക്കുവാൻ ഇച്ഛാശക്തി കാണിക്കണം.

സഭയുടെ ഭൂമിയിലെ നിയോഗവും ദൗത്യവും വിശ്വാസ ജീവിതത്തിലൂടെയും ആത്മീയ പ്രവർത്തനങ്ങളിലൂടെയും ഈ ലോകത്തെ രൂപാന്തരപ്പെടുത്തുക എന്നുള്ളതാണ്. സഭാ ജീവിതത്തിലെ നമ്മുടെ എല്ലാകൂടിവരവുകളും ദൈവരാജ്യത്തിനുവേണ്ടി ലോകത്തെ ആദായപ്പെടുത്തുന്നതാകണം. മലങ്കര അസോസിയേഷൻ സമ്മേളനങ്ങളും സഭയുടെ ഭരണക്രമം നിർവ്വഹിക്കുക എന്നതിലുപരിയായി സഭയുടെ ആത്മീയ ജീവിതത്തെ പരിപോഷിപ്പിക്കുന്ന തീരുമാനങ്ങളുടെ വേദിയാകണം. ആുവസ്നേഹിതർക്ക് സഭയുടെ ശോഭനഭാവിക്കുവേണ്ടി കൈകോർക്കാം. ക്രിസ്തുവിന്റെ നാമം ഉയർത്തിപിടിക്കാം. കാതോലിക്കാ സിംഹാസനത്തെ അനശ്വരതയിലേക്ക് നയിക്കാം.

**ജയ് ജയ് കാതോലിക്കോസ്** 

# മലങ്കര അസോസിയേഷൻ 1653 മുതൽ 2010 വരെ

ഡോ. എം. കുര്യൻ തോമസ്, വർഗീസ് ജോൺ തോട്ടപ്പുഴ


വർഗീസ് ജോൺ തോട്ടപ്പുഴ

ആദിമസഭയുടെ ശക്തിയായിരുന്നു യോഗം. ജനമെല്ലാം ഏകമനസ്സോടെ ഒന്നിച്ചു കൂടി സഭാകാര്യങ്ങൾ തീരുമാനിച്ചിരുന്നു. പ്രാദേശിക സഭകൾ ഭരണശ്രേണിയിലെ ഘടകങ്ങളാകുകയും എപ്പിസ്കോപ്പസി ശക്തിയാർജിക്കുകയും ചെയ്തതോടെ ആഗോളസഭയിൽ യോഗങ്ങൾ അപ്രസക്തങ്ങളായി. എന്നാൽ മദ്ധ്യ പൗരസ്ത്യ ദേശവും യൂറോപ്പും കേന്ദ്രമാക്കി വളർന്ന ക്രൈസ്തവ സഭാ ഭരണരീതി അവരുമായി നേരിട്ടു ബന്ധപ്പെടാതിരുന്ന കേരള ക്രൈസ്തവർക്ക് അപരിചിതമായിരുന്നു. ആദിമസഭയുടെ തനിമയിൽ ഇടവക പള്ളികളും, മലങ്കരസഭ മുഴുവനും പള്ളി യോഗങ്ങളാലും മലങ്കര പള്ളിയോഗത്താലും ഭരിക്കപ്പെട്ടു. ജാതിക്കു തലവനായ അർക്കദിയാക്കോൻ (Archdeacon of All India) ആയിരുന്നു മലങ്കര പള്ളിയോഗത്തിന്റെ തലവൻ. സുന്നഹദോസ് എന്ന പേരിലാണ് 16 മുതൽ 19 വരെയുള്ള നൂററാണ്ടുകളിലെ മലങ്കര പള്ളിയോഗങ്ങൾ അറിയപ്പെടുന്നത്. പട്ടക്കാരും ജനങ്ങളും ഉൾപ്പെട്ടതായിരുന്നു മലങ്കര പള്ളിയോഗം.

മലങ്കരപള്ളിയോഗത്തിന്റെ പ്രാമാണ്യത്തിന്റെ ഏറ്റവും വലിയ തെളിവ് ഉദയംപേരൂർ സുന്നഹദോസ് തന്നെയാണ്. മലങ്കര നസ്രാണികളെ റോമാ പാപ്പായുടെ കീഴിലാക്കാൻ സർവ്വശക്തനായ ആർച്ച്ബിഷപ്പ് മെനസിസിന് റോമൻ സഭയുടെ കാനോനുകൾക്ക് വിരുദ്ധമായി ഉദയംപേരൂർ സുന്നഹദോസ് വിളിച്ചുകൂട്ടേണ്ടി വന്നു. കാരണം, മലങ്കര പള്ളിയോഗത്തിന്റെ സമ്മതം കൂടാതെ യാതൊരു തീരുമാനവും ഈ സഭയ്ക്ക് ബാധകമല്ലായിരുന്നു. ഉദയംപേരൂരിനു ശേഷം മലങ്കര പള്ളിയോഗത്തെ ഇല്ലാതാക്കുവാൻ റോമൻ സഭാധികാരികൾ ബോധപൂർവമായ ശ്രമം നടത്തിയെങ്കിലും അതു വിജയിച്ചില്ല. ജാതിക്കു തലവനായ പകലോമറ്റം തോമ്മാ അർക്കദിയക്കോന്റെ സ്വാതന്ത്ര്യസമരത്തിനു പിന്നിലെ ശക്തി ഒറ്റക്കെട്ടായി നിന്ന മലങ്കര പള്ളി യോഗമായിരുന്നു. 1599 നും 1653 നും ഇടയിൽ മലങ്കരപള്ളി യോഗം സമ്മേളിച്ചപ്പോഴൊക്കെ ഈ ഐക്യദാർഢ്യം പ്രകടമായിരുന്നു.

കീഴ്വഴക്കങ്ങളെ മാത്രം അടിസ്ഥാനപ്പെടുത്തിയുള്ള മലങ്കര പള്ളിയോഗത്തിന് നിയതമായ ഒരു നിയമാവലി ഉണ്ടാക്കാനുള്ള ശ്രമം 19-ാം നൂറ്റാണ്ടിന്റെ മദ്ധ്യകാലത്ത് ആരംഭിച്ചുവെങ്കിലും 1876-ലെ മുളന്തുരുത്തി സുന്നഹദോസിലാണ് ആ ശ്രമം വിജയിച്ചത്. 1934-ൽ മലങ്കരസഭാ ഭരണഘടന പാസ്സാക്കിയതോടുകൂടി മലങ്കരപള്ളി യോഗത്തിനു വ്യക്തമായ ഒരു നിയമാവലി ഉണ്ടായി. പക്ഷേ ഈ പ്രക്രിയകൾക്കിടയിൽ അതിന്റെ അധികാരങ്ങളിൽ നല്ല പങ്കും ചോർന്നുപോയി. എന്നാൽ ഇന്നും മലങ്കരസഭയുടെ അത്യുന്നത നിയമനിർമ്മാണകേന്ദ്രം മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ എന്ന മലങ്കര പള്ളിയോഗം തന്നെയാണ്.

1653 മുതൽ 2006 വരെ നടന്ന സുപ്രധാന മലങ്കര പള്ളിയോഗങ്ങളുടെ ഒരു ലഘുവിവരണമാണ് താഴെ. 1876 ന് മുമ്പുള്ള പല യോഗങ്ങളും വിട്ടുപോയിരിക്കാൻ സാധ്യതയുണ്ട് (സ്ഥലം, അദ്ധ്യക്ഷൻ, തീയതി, തീരുമാനം എന്ന ക്രമത്തിൽ):

1. മട്ടാഞ്ചേരി- 1653 ജനുവരി 3- പകലോമറ്റം തോമ്മാ അർക്കദിയക്കോൻ - റോമൻ കത്തോലിക്കാ സഭയുമായി ബന്ധം വിഛേദിച്ച് കൂനൻകുരിശു സത്യം ചെയ്തു.

2. ഇടപ്പള്ളി - 1653 ഫെബ്രുവരി 5 - പകലോമറ്റം തോമ്മാ അർക്കദിയക്കോൻ - ജാതിക്കുകർത്തവ്യൻ തോമ്മാ അർക്കദിയാക്കോനെ വേദതലവനായി തെരഞ്ഞെടുത്തു.

3. ആലങ്ങാട് - 1653 മെയ് 2 - പകലോമററം തോമ്മാ അർക്കദിയക്കോൻ - തോമ്മാ അർക്കദിയക്കോനെ, മാർത്തോമ്മാ ഒന്നാമൻ എന്ന പേരിൽ എപ്പിസ്കോപ്പായായി വാഴിച്ചു. നാലു പട്ടക്കാരെ അദ്ദേഹത്തിന്റെ ആലോചനക്കാരായി നിയമിച്ചു. മൂന്നു വർഷം കൂടുമ്പോൾ യോഗം കൂടി ആലോചനക്കാരെ മാറ്റി നിയമിക്കണമെന്നും തീരുമാനിച്ചു.





4. ചെങ്ങന്നൂർ - 1686 - പാശ്ചാത്യ സുറിയാനി മെത്രാൻ മാർ ഈവാനിയോസ് ഹദിയള്ള - അടിസ്ഥാന അലക്സന്ത്ര്യൻ വേദശാസ്ത്ര പ്രമാണങ്ങളിൽ അഞ്ചെണ്ണം (സഭ, സ്വർഗ്ഗം, പരി. റൂഹാ, നോമ്പ്, വി. കുർബാന) മലങ്കരസഭ അംഗീകരിച്ചു. ബാക്കി കാര്യങ്ങളിൽ കീഴ്നടപ്പ് തുടരാനും തീരുമാനിച്ചു.

5. കണ്ടനാട് - 1774 ജൂൺ (949 മിഥുനം) വലിയ മാർ ദീവന്നാസിയോസ് (ആറാം മാർത്തോമ്മാ) - അനധികൃതമായി മെത്രാൻ പട്ടമേറ്റ് കൊച്ചി രാജ്യത്ത് അധികാരം നടത്തിയ കാട്ടുമങ്ങാട്ട് മാർ കൂറിലോസിനെവടിയും മുടിയും വയ്പ്പിച്ച് സ്ഥാനഭ്രഷ്ടനാക്കി.

6. നിരണം - 1780 നവംബർ (956 തുലാം 21) - വലിയ മാർ ദീവന്നാസിയോസ് - തിരുവിതാംകൂർ സർക്കാരിൽ അടിയറ തീർക്കാൻ 40,000 പണം പള്ളിക്കാർക്ക് വരിയിട്ടു. പസാരം നൂറു പണമിടയ്ക്ക് നാലും ആറുമായി ഒരു രാശി (ഈ അനുപാതം വരനും വധുവിനുമാകണം) ആയി നിശ്ചയിച്ചു.

7. മാവേലിക്കര - 1789 (കൊല്ലവർഷം 964)- വലിയ മാർ ദീവന്നാസിയോസ് - വി. യാക്കോബിന്റെ കുർബാന തക്സാ ഉൾപ്പെടെ പാശ്ചാത്യ സുറിയാനി ക്രമങ്ങൾ മലങ്കര സഭ സ്വീകരിച്ചു. വിവാഹവും മാമോദീസായും കീഴ്വഴക്കമനുസരിച്ച് തുടരാനനുവദിച്ചു.

8. നിരണം - 1807 ഡിസംബർ (983 ധനു 5) - വലിയ മാർ ദീവന്നാസിയോസ് - അന്ത്യോഖ്യൻ മെത്രാൻ മാർ ദീയസ്കോറോസിന്റെ ഭരണാവകാശവാദം നിരാകരിച്ചു.

9. കണ്ടനാട് - 1809 ആഗസ്റ്റ് 13 (985 ചിങ്ങം 1)- മാർത്തോമ്മാ എട്ടാമൻ- സുപ്രധാനമായ ഈ യോഗത്തിൽ വച്ച് മാർത്തോമ്മാ എട്ടാമനെമോതിരമിടുവിച്ച് മലങ്കര മെത്രാനായി അംഗീകരിച്ചു. കായംകുളം ഫീലിപ്പോസ് റമ്പാനേയും പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരെ റമ്പാനാക്കി അദ്ദേഹത്തെയും മെത്രാന്റെ കാര്യവിചാരകരായി നിയമിച്ചു. കണ്ടനാട് പടിയോല എന്ന പ്രസിദ്ധമായ പ്രഖ്യാപനത്തിലൂടെ മലങ്കരസഭയുടെ ആത്മീയവും ലൗകീകവുമായ വിവിധ വിഷയങ്ങളെപ്പറ്റി പതിനൊന്ന് ഭാഗമുള്ള നിയമാവലി പാസ്സാക്കി. മറ്റു ക്രമങ്ങൾ പൂർണ്ണമായി ഉപേക്ഷിച്ച് മലങ്കരസഭ പാശ്ചാത്യ സുറിയാനിക്രമങ്ങളെ സ്വീകരിച്ച് ആരാധനാക്രമങ്ങൾ ഏകീകരിക്കുന്നതും അതിനായി രണ്ടു് പഠിത്ത വീടുകൾ സ്ഥാപിക്കുന്നതുമാണ് ഇവയിൽ മുഖ്യം.

10. കോട്ടയം -1816 ജനുവരി - (991 മകരം) - കിടങ്ങൻ മാർ പീലക്സീനോസ് - പകലോമറ്റം പാരമ്പര്യ വാഴ്ച അവസാനിപ്പിക്കുകയും പകരം പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെ മെത്രാൻ സ്ഥാനത്തേക്കു തിരഞ്ഞെടുക്കുകയും ചെയ്തു.

11. കോട്ടയം ചെറിയപള്ളി - 1817 ജനുവരി (992 മകരം 10)- കിടങ്ങൻ മാർ പീലക്സീനോസ് - പുന്നത്ര കുര്യൻ കത്തനാരെ വികാരി ജനറലായി നിയമിച്ചു.

12. മാവേലിക്കര - 1818 ഡിസംബർ 3 - പുന്നത്ര മാർ ദീവന്നാസിയോസ് - ഇംഗ്ലീഷ് മിഷണറിമാർ ആവശ്യപ്പെട്ടതനുസരിച്ചുള്ള പരിഷ്ക്കാരങ്ങൾ മലങ്കരസഭയുടെ ആചാരാനുഷ്ഠാനങ്ങളിൽ വരുത്തണമോ എന്ന് പഠിക്കുവാൻ ഒരു കമ്മിറ്റിയെ നിയമിച്ചു.

13. കോട്ടയം ചെറിയപള്ളി - 1825 ജൂൺ 27 (1000 മിഥുനം 15) - കിടങ്ങൻ മാർ പീലക്സീനോസ് - ചേപ്പാട് ആഞ്ഞിലിമൂട്ടിൽ ഫിലിപ്പോസ് മല്പാനെ മെത്രാപ്പോലീത്തായായി തെരഞ്ഞെടുത്തു.

14. കോട്ടയം ചെറിയപള്ളി - 1825 ഡിസംബർ (1001 ധനു 13-16) - ചേപ്പാട് മാർ ദീവന്നാസിയോസ് - അന്ത്യോഖ്യായിൽ നിന്നും വന്ന് മലങ്കര മെത്രാൻ സ്ഥാനം അവകാശപ്പെട്ട മാർ അത്താനാസിയോസ് എന്ന മെത്രാനെ മാർ പീലക്സീനോസിന്റെയും മാർ ദീവന്നാസിയോസ് നാലാമന്റെയും സഹായിയായി മാത്രം അംഗീകരിച്ചു.

15. മാവേലിക്കര - 1836 ജനുവരി 16 (1011 മകരം 5) - ചേപ്പാട് മാർ ദീവന്നാസിയോസ് - പ്രൊട്ടസ്റ്റന്റ് മിഷണറിമാരുടെ നവീകരണ നിർദ്ദേശങ്ങൾ പാടെ തിരസ്ക്കരിച്ച് മാവേലിക്കര പടിയോല എഴുതി.

16. കണ്ടനാട് - 1843 ആഗസ്റ്റ് 15 (1019 ചിങ്ങം 3) - ചേപ്പാട് മാർ ദീവന്നാസിയോസ് - പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസിയോസിന്റെ സ്താത്തിക്കോൻ അംഗീകരിക്കാൻ വിസമ്മതിച്ചു.

17. കോട്ടയം പഴയ സെമിനാരി - 1853 ഫെബ്രുവരി 14 (1028 കുംഭം 2) - പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസിയോസ് - ഇടവഴീക്കൽ ഫീലിപ്പോസ് കത്തനാർ മുതൽ പേർ മുൻകയ്യെടുത്തു തയ്യാറാക്കിയ മലങ്കര സഭയുടെ വിശ്വാസ, ആചാര, ഭരണസംബന്ധമായി 101 ഭാഗങ്ങളുള്ള ഒരു ചട്ടവര്യോല പാസ്സാക്കി. മലങ്കരസഭയുടെ ആദ്യ സമ്പൂർണ ലിഖിത ഭരണഘടനയാണ് ഇത്.

18.േ കാട്ടയംപ ഴയസെമിനാരി- 1 869 ഒക്ടോബർ 21 (തുലാം 9) പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ് - വട്ടിപ്പണപ്പലിശ വാങ്ങുന്നതിന് കൂട്ടു ട്രസ്റ്റികളായി താഴത്ത് ചാക്കോ ചാണ്ടപ്പിള്ള കത്തനാരെയും കുളങ്ങര ഇട്ടിച്ചൻ പൈലിയേയും തെരഞ്ഞെടുത്തു.

19.േ കാട്ടയംപ ഴയസെമിനാരി- 1 870 ഫെബ്രുവരി 7 (മകരം 26) പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ് - വട്ടിപ്പണം ചെലവാക്കുന്നതിനും സെമിനാരി പഠനം സുഗമമായി നടത്തുന്നതിനുമായി ഒരു കമ്മിറ്റി ഉണ്ടാക്കാൻ തീരുമാനിച്ചു. പത്തു ഭാഗങ്ങളുള്ള ഒരു പടിയോലയും പാസ്സാക്കി.

20. പരുമല സെമിനാരി - 1873 സെപ്ററംബർ 8 - യുയാക്കിം മാർ കൂറിലോസ്/പുലിക്കോട്ടിൽ മാർ ദീവന്നാസിയോസ് അഞ്ചാമൻ- മലങ്കര അസോസിയേഷനും മാനേജിംഗ് കമ്മിറ്റിക്കും രൂപംകൊടുത്തു. വിശദമായ ഒരു നിയമാവലി പാസാക്കി.

21. മുളന്തുരുത്തി പള്ളി - 1876 ജൂൺ 27-30 - പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ്- സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും മാനേജിംഗ് കമ്മിറ്റിയും രൂപീകരിച്ചു. മാനേജിംഗ് കമ്മിറ്റിയിലേക്ക് 24 പേരെ തെരഞ്ഞെടുത്തു.

22. വെളിയനാട് പള്ളി - 1877 ജനുവരി 27-30 - പത്രോസ് തൃതീയൻ പാത്രിയർക്കീസ് - മെത്രാന്മാരെ തെരഞ്ഞെടുക്കാനുള്ള മലങ്കര പള്ളിയോഗത്തിന്റെ അവകാശം പാത്രിയർക്കീസ് ബാവാ അംഗീകരിക്കാതിരുന്നതിനാൽ പ്രതിനിധികൾ യോഗം ബഹിഷ്ക്കരിച്ചു.

23. പരുമല സെമിനാരി - 1878 ഫെബ്രുവരി 18 - പുലിക്കോട്ടിൽ മാർ ദീവന്നാസിയോസ് അഞ്ചാമൻ - പുതിയ കമ്മിറ്റിക്കാരെ നിശ്ചയിച്ചു. നവീകരണക്കാരുമായുള്ള കേസും അതിനായുളള പണപ്പിരിവും ഊർജ്ജിതപ്പെടുത്താൻ തീരുമാനിച്ചു.

24. പുതുപ്പള്ളി പള്ളി - 1879 ഏപ്രിൽ 26 - മാർ ദീവന്നാസിയോസ് അഞ്ചാമൻ - കേസുമൂലമുണ്ടായ കടം വീട്ടാൻ നടപടി. പള്ളികളെ നാലു ക്ലാസായി തിരിച്ചു. പിരിവു തുക നിശ്ചയിച്ചു.

25. കോട്ടയം പഴയ സെമിനാരി - 1886 സെപ്ററംബർ 11-13 - മാർ ദീവന്നാസിയോസ് അഞ്ചാമൻ - ഇടവക പള്ളികളുടെ വരുമാനത്തിന്റെ അഞ്ചു ശതമാനം എല്ലാ വർഷവും പൊതുവകയ്ക്ക് നല്കണം. കൂട്ടു ട്രസ്റ്റിമാരായി കോനാട്ട് കോര യോഹന്നാൻ മല്പാനെയും കുന്നുംപുറത്ത് കോര ഉലഹന്നാനെയും തെരഞ്ഞെടുത്തു.

26. കോട്ടയം പഴയസെമിനാരി - 1892 മാർച്ച് 30, 31 - മാർ ദീവന്നാസിയോസ് അഞ്ചാമൻ - മാനേജിംഗ് കമ്മിറ്റിയിലേക്ക് പുതിയതായി 24 പേരെ തെരഞ്ഞെടുത്തു. കമ്മിറ്റിയുടെ നടപടിക്രമങ്ങൾക്ക് രൂപംകൊടുത്തു.

27. കോട്ടയം പഴയസെമിനാരി - 1895 നവംബർ 21-23 - മാർ ദീവന്നാസിയോസ് അഞ്ചാമൻ - വൈദിക ട്രസ്റ്റിയായ കോനാട്ട് കോര യോഹന്നാൻ മല്പാന്റെ നിര്യാണം മൂലം ഒഴിവു വന്ന സ്ഥാനത്തേക്ക് കോനാട്ട് കോര മാത്തൻ മല്പാനെതെരഞ്ഞെടുത്തു.

28. കോട്ടയം പഴയസെമിനാരി - 1901 ഏപ്രിൽ 24, 25 - മാർ ദീവന്നാസിയോസ് അഞ്ചാമൻ - കുന്നുംപുറത്ത് കോര ഉലഹന്നാൻ മരിച്ച ഒഴിവിൽ കുന്നുംപുറത്ത് കോര കുര്യനെ (സി.ജെ. കുര്യൻ) അത്മായ ട്രസ്റ്റിയായും പുതിയ 24 അംഗ മാനേജിംഗ് കമ്മിറ്റിയേയും തെരഞ്ഞെടുത്തു. മാർ ദീവന്നാസിയോസിന്റെ പൗരോഹിത്യ കനകജൂബിലി ആഘോഷിക്കണം എന്നു തീരുമാനിച്ചു.

29. കോട്ടയം പഴയസെമിനാരി - 1908 ഫെബ്രുവരി 27 - മാർ ദീവന്നാസിയോസ് അഞ്ചാമൻ - മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാനെയും, കൊച്ചുപറമ്പിൽ പൗലോസ് റമ്പാനെയും മേല്പട്ട സ്ഥാനത്തേക്കും തെരഞ്ഞെടുത്തു. ഇവരിൽ വട്ടശ്ശേരിൽ റമ്പാനെ മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റും പിൻഗാമിയുമായി നിശ്ചയിച്ചു. 26 അംഗ മാനേജിംഗ് കമ്മിറ്റിയെ തെരഞ്ഞെടുത്തു.

30. കോട്ടയം പഴയസെമിനാരി -1909 നവംബർ 25-27 - അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസ് - പാത്രിയർക്കീസ് ലൗകീകാധികാരം ആവശ്യപ്പെട്ടത് യോഗം നിരസിച്ചതിനാൽ തീരുമാനമെടുക്കാതെ പിരിഞ്ഞു.

31. കോട്ടയം എം. ഡി. സെമിനാരി - 1911 സെപ്റ്റംബർ 7 - പരി. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് ആറാമൻ - ബാവാ കക്ഷിയിൽ ചേർന്ന കോനാട്ട് കോര മാത്തൻ മല്പാൻ, സി. ജെ. കുര്യൻ എന്നിവരെ മാറ്റി പകരം പാലപ്പള്ളിൽ മാണി പൗലോസ് കത്തനാരെയും ചിറക്കടവിൽ കോര കൊച്ചുകോരുളയെയും കൂട്ടു ട്രസ്റ്റികളായി തെരഞ്ഞെടുത്തു.

32. കോട്ടയം പഴയസെമിനാരി - 1930 സെപ്റ്റംബർ 4 - പരി. വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് ആറാമൻ - ആറു പേരെ

മേല്പട്ടസ്ഥാനത്തേക്കും 36 പേരെ മാനേജിംഗ് കമ്മിറ്റിയിലേക്കും തെരഞ്ഞെടുത്തു. ഒ. എം. ചെറിയാൻ കൺവീനറായി ഭരണഘടനാ രൂപീകരണ സമിതിയെ നിയമിച്ചു.

33. കോട്ടയം എം. ഡി. സെമിനാരി - 1931 ജൂലൈ 10 - മാർ ദീവന്നാസിയോസ് ആറാമൻ - ചിറക്കടവിൽ കോര കൊച്ചുകോരുളയുടെ നിര്യാണം മൂലം ഒഴിവു വന്ന സ്ഥാനത്തേക്ക് എറികാട് ഇ. ഐ. ജോസഫിനെ കൂട്ടു ട്രസ്റ്റിയായി തെരഞ്ഞെടുത്തു.

34. കോട്ടയം എം. ഡി. സെമിനാരി - 1934 ഡിസംബർ 26 - പരി. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ - പൗരസ്ത്യ കാതോലിക്കാ മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായെ മലങ്കര മെത്രാപ്പോലീത്തായായി തെരഞ്ഞെടുത്തു. സഭാഭരണഘടന പാസ്സാക്കി. 60 അംഗ മാനേജിംഗ് കമ്മിറ്റിയെയും ഒരാളെ മേല്പട്ടസ്ഥാനത്തേക്കും തെരഞ്ഞെടുത്തു. 10 അംഗ വർക്കിംഗ് കമ്മിറ്റി ഉണ്ടായിരിക്കണമെന്നും നിശ്ചയിച്ചു. കാതോലിക്കാനിധി രൂപീകരിച്ചു.

35. കോട്ടയം എം. ഡി. സെമിനാരി - 1951 മെയ് 17 - പരി. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ - ഭരണഘടനഭേദഗതി ചെയ്തു. രണ്ടു പേരെ മേല്പട്ട സ്ഥാനത്തേക്കും 66 പേരെ മാനേജിംഗ് കമ്മിറ്റിയിലേക്കും തെരഞ്ഞെടുത്തു. 15 പേരെ നോമിനേറ്റ് ചെയ്തു.

36. പുത്തൻകാവ് പള്ളി - 1958 ഡിസംബർ 26 - പരി. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ - നിര്യാതരായ കൂട്ടു ട്രസ്റ്റികൾക്കു പകരം മണലിൽ യാക്കോബ് കത്തനാർ, ഉപ്പൂട്ടിൽ കുര്യൻ ഏബ്രഹാം എന്നിവരെ തെരഞ്ഞെടുത്തു. ബാവാ കക്ഷിയിലെ മേല്പട്ടക്കാരെ അംഗീകരിച്ചു.

37. കോട്ടയം എം. ഡി. സെമിനാരി - 1959 സെപ്റ്റംബർ 16 - പരി. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ - മാനേജിംഗ് കമ്മിറ്റിയിലേക്ക് 72 പേരെ തെരഞ്ഞെടുത്തു (പിന്നീട് 18 പേരെ നോമിനേറ്റു ചെയ്തു).

38. നിരണം പള്ളി - 1962 മെയ് 17 - പരി. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ - പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായെ തെരഞ്ഞെടുത്തു.

39. കോട്ടയം എം. ഡി. സെമിനാരി - 1965 ഡിസംബർ 28 - പരി. ഔഗേൻ കാതോലിക്കാ - മണലിൽ യാക്കോബ് കത്തനാർ രാജിവച്ച ഒഴിവിൽ തെങ്ങുംതോട്ടത്തിൽ ടി. എസ്. ഏബ്രഹാം കോറെപ്പിസ്കോപ്പായെ വൈദിക ട്രസ്റ്റിയായി തെരഞ്ഞെടുത്തു. മേല്പട്ട സ്ഥാനത്തേക്ക് അഞ്ചു പേരെയും മാനേജിംഗ് കമ്മിററിയിലേക്ക് 86 പേരെ തെരഞ്ഞെടുത്തു (പിന്നീട് 22 പേരെ നോമിനേറ്റു ചെയ്തു).

40. കോട്ടയം എം. ഡി. സെമിനാരി - 1970 ഡിസംബർ 31 - പരി. ഔഗേൻ കാതോലിക്കാ - പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി വട്ടക്കുന്നേൽ മാത്യൂസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായെ തെരഞ്ഞെടുത്തു. മാനേജിംഗ് കമ്മിറ്റിയിലേക്ക് 86 പേരെ തെരഞ്ഞെടുത്തു (പിന്നീട് 22 പേരെ നോമിനേറ്റു ചെയ്തു).

41. നിരണം പള്ളി - 1974 ഒക്ടോബർ 2 - പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് - മേല്പട്ടസ്ഥാനത്തേക്ക് അഞ്ചു പേരെയും മാനേജിംഗ് കമ്മിറ്റിയിലേക്ക് 86 പേരെയും തെരഞ്ഞെടുത്തു (പിന്നീട് 22 പേരെ നോമിനേറ്റു ചെയ്തു).

42. മാവേലിക്കര എം. എസ്. എസ്. ഹൈസ്കൂൾ - 1977 മെയ് 16 - പരി. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ - മേല്പട്ടസ്ഥാനത്തേക്ക് അഞ്ചു പേരെ തെരഞ്ഞെടുത്തു.

43. കോട്ടയം എം. ഡി. സെമിനാരി - 1980 മെയ് 1 - പരി. മാത്യൂസ് പ്രഥമൻ കാതോലിക്കാ - പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായെയുംന ിര്യാതനായഉ പ്പൂട്ടിൽ കുര്യൻ ഏബ്രഹാമിനു പകരം പടിഞ്ഞാറേക്കര പി. സി. ഏബ്രഹാമിനെ അത്മായ ട്രസ്റ്റിയായും തെരഞ്ഞെടുത്തു. മാനേജിംഗ് കമ്മിറ്റിയിലേക്ക് 86 പേരെ തെരഞ്ഞെടുത്തു. (പിന്നീട് 22 പേരെ നോമിനേറ്റു ചെയ്തു).

44. തിരുവല്ല എം. ജി. എം. ഹൈസ്കൂൾ - 1982 ഡിസംബർ 28 - പരി. മാത്യൂസ് പ്രഥമൻ കാതോലിക്കാ- ര ാജിവച്ച ട ി.എ സ്. ഏബ്രഹാം കോർ എപ്പിസ്കോപ്പായ്ക്കു പകരം കോനാട്ട് ഏബ്രഹാം മല്പാനെ വൈദിക ട്രസ്റ്റിയായും അഞ്ചുപേരെ മേല്പട്ടസ്ഥാനത്തേക്കും തെരഞ്ഞെടുത്തു.

45. കോട്ടയം എം. ഡി. സെമിനാരി - 1985 ഒക്ടോബർ 23 - പരി. മാത്യൂസ് പ്രഥമൻ കാതോലിക്കാ - മാനേജിംഗ് കമ്മിറ്റിയിലേക്ക് 90 പേരെ തെരഞ്ഞെടുത്തു (പിന്നീട് 24 പേരെ നോമിനേറ്റു ചെയ്തു).



46. കോട്ടയം എം. ഡി. സെമിനാരി - 1987 ഡിസംബർ 29 - പരി. മാത്യൂസ് പ്രഥമൻ കാതോലിക്കാ - നിര്യാതനായ കോനാട്ട് ഏബ്രഹാം മല്പാന് പകരം നൂറനാൽ മത്തായി കത്തനാരെ വൈദിക ട്രസ്റ്റിയായി തെരഞ്ഞെടുത്തു. മേല്പട്ടസ്ഥാനത്തേക്ക് ഒരാളെ തെരഞ്ഞെടുക്കുവാൻ ശ്രമിച്ചെങ്കിലും മതിയായ മിനിമം വോട്ടു ലഭിക്കാതിരുന്നതിനാൽ ആരെയും തെരഞ്ഞെടുക്കാൻ കഴിഞ്ഞില്ല.

47. പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് - 1989 ഡിസംബർ 28 - പരി. മാത്യൂസ് പ്രഥമൻ കാതോലിക്കാ - മേല്പട്ടസ്ഥാനത്തേക്ക് 5 പേരെയും പുതിയ മാനേജിംഗ് കമ്മിറ്റിയിലേക്ക് 108 പേരെയും തെരഞ്ഞെടുത്തു (പിന്നീട് 30 പേരെ നോമിനേറ്റു ചെയ്തു).

48. പരുമല സെമിനാരി - 1992 സെപ്റ്റംബർ 10 - പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ - പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായെ തെരഞ്ഞെടുത്തു. മേല്പട്ടസ്ഥാനത്തേക്ക് രണ്ടുപേരെ തെരഞ്ഞെടുത്തു (മൂന്നു പേരെ തെരഞ്ഞെടുക്കാനാണ് ഉദ്ദേശിച്ചിരുന്നത്).

49. പരുമല സെമിനാരി - 1994 മെയ് 26 - പരി. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ - മാനേജിംഗ് കമ്മിറ്റിയിലേക്ക് 108 പേരെ തെരഞ്ഞെടുത്തു (പിന്നീട് 30 പേരെ നോമിനേറ്റ് ചെയ്തു).

50. പരുമല സെമിനാരി - 2002 മാർച്ച് 20 - പരി. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ - സുപ്രീംകോടതി നിർദ്ദേശമനുസരിച്ച് ജസ്റ്റീസ് വി. എസ്. മളീമഠിന്റെ നിരീക്ഷണത്തിൽ പരി. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായുടെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം സ്ഥിരീകരിച്ചു. മാനേജിംഗ് കമ്മിറ്റിയിലേക്ക് 111 പേരെ തെരഞ്ഞെടുത്തു (പിന്നീട് 30 പേരെ നോമിനേറ്റ് ചെയ്തു).

51. പരുമല സെമിനാരി - 2004 ജൂൺ 10 - പരി. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ - വൈദികട്രസ്റ്റിയായി ഡോ. ഒ. തോമസ് കത്തനാരെയും മേല്പട്ടസ്ഥാനത്തേക്ക് ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ, ഫാ. ഡോ. എം. സി. ചെറിയാൻ, ഡോ. യൂഹാനോൻ റമ്പാൻ, ഔഗേൻ റമ്പാൻ എന്നിവരെയും തിരഞ്ഞെടുത്തു. ഏഴു പേരെ തെരഞ്ഞെടുക്കാനാണുദ്ദേശിച്ചിരുന്നതെങ്കിലും മതിയായ വോട്ടു ലഭിച്ചത് നാലു പേർക്കു മാത്രമാണ്.

52. പരുമല സെമിനാരി - 2006 സെപ്റ്റംബർ 21, ഒക്ടോബർ 12 - പരി. ദിദിമോസ് പ്രഥമൻ കാതോലിക്കാ - 1971 മുതലുള്ള എല്ലാ അസോസിയേഷൻ, മാനേജിംഗ് കമ്മിറ്റി, വർക്കിംഗ് കമ്മിറ്റി, എപ്പിസ്കോപ്പൽ സുന്നഹദോസ് തീരുമാനങ്ങളും സ്ഥിരപ്പെടുത്തി.പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായെ തിരഞ്ഞെടുത്തു. മാനേജിംഗ് കമ്മറ്റിയംഗങ്ങളുടെ എണ്ണം 159 ആയി വർദ്ധിപ്പിച്ചു. ഇതിൽ 129 പേർ തിരഞ്ഞെടുക്കപ്പെടുന്നവർ ആയിരിക്കും.

53. പരുമല സെമിനാരി - 2007 മാർച്ച് 21 - പരി. ദിദിമോസ് പ്രഥമൻ കാതോലിക്കാ - വൈദിക ട്രസ്റ്റിയായി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ടിനെയും അത്മായ ട്രസ്റ്റിയായി എം.ജി. ജോർജ് മുത്തൂറ്റിനെയും തെരഞ്ഞെടുത്തു. മാനേജിംഗ് കമ്മിറ്റിയിലേക്ക് 129 പേരെ തിരഞ്ഞെടുത്തു (പിന്നീട് 30 പേരെ നോമിനേറ്റ് ചെയ്തു).

54. പാമ്പാക്കുട എം.ടി.എം. ഹയർ സെക്കണ്ടറി സ്കൂൾ - 2008 സെപ്റ്റംബർ 11 - പരി. ദിദിമോസ് പ്രഥമൻ കാതോലിക്കാ - മേല്പട്ടസ്ഥാനത്തേക്ക് ഏഴു പേരെ തിരഞ്ഞെടുത്തു.

55. ശാസ്താംകോട്ട മൗണ്ട് ഹോറേബ് ആശ്രമം - 2010 ഫെബ്രുവരി 17 - പരി. ദിദിമോസ് പ്രഥമൻ കാതോലിക്കാ - മേല്പ്പട്ടസ്ഥാനത്തേക്ക് ഏഴു പേരെ തിരഞ്ഞെടുത്തു.





# കാതോലിക്കേറ്റ് കോളേജ്

## സഭയുടെ പ്രഥമ കലാലയം



ഡോ. ജോർജ്ജ് വർഗീസ്
പ്രിൻസിപ്പാൾ

മധ്യതിരുവിതാംകൂറിലെ ഏറ്റവും പഴക്കം ചെന്ന കലാലയമാണ് പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ്. മതസമന്വയത്തിന്റെയും സാംസ്ക്കാരിക വൈവിധ്യങ്ങളുടെയും ഭൂമികയാണ് പത്തനംതിട്ട. കേരളത്തിലെ മലയോരപ്രദേശങ്ങളിലൊന്നായി ഇവിടം സാമ്പത്തിക സാമൂഹിക വിദ്യാഭ്യാസ രംഗങ്ങളിൽ പിന്നോക്കം നിന്നിരുന്ന ഒരു കാലഘട്ടത്തിലാണ് ഈ ഉന്നത വിദ്യാഭ്യാസ സ്ഥാപനം പത്തനംതിട്ടയിൽ ആരംഭിക്കുന്നത്. 1952 ആഗസ്റ്റ് ഒന്നിന് അന്നത്തെ തിരുവിതാംകൂർ മഹാരാജാവായ ശ്രീചിത്തിര തിരുനാളിന്റെ സാന്നിദ്ധ്യത്തിൽ ഈ കലാലയം പ്രവർത്തനമാരംഭിച്ചു. മലങ്കര ഓർത്തഡോക്സ് സഭയുടെ വിദ്യാഭ്യാസപ്രവർത്തനങ്ങളിലെ ശ്രദ്ധേയമായ ഒരു കാൽവയ്പായിരുന്നു ഇത്. പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന പരി. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയന്റെയും പുത്തൻകാവിൽ ഗീവർഗീസ് മാർ പീലക്സീനോസിന്റെയും ദിശാബോധത്തോടെയുള്ള പ്രവർത്തനം ഇതിനുപിന്നിലുണ്ടായിരുന്നു. മതമേലധ്യക്ഷൻമാരുടെ പ്രതീക്ഷകൾക്കൊപ്പം സഭാസ്നേഹികളായ വിശ്വാസികളും സാമൂഹിക പ്രതിബദ്ധതയുള്ള പത്തനംതിട്ടയിലെ ജനങ്ങളും ഈ സംരംഭത്തിൽ പങ്കാളികളുമായിരുന്നു. ദാനിയേൽ മാർ പീലക്സീനോസ്, തെങ്ങുംതറയിൽ ഗീവറുഗീസ് കോർ എപ്പീസ്ക്കോപ്പാ, കണ്ടത്തിൽ മാമൻ മാപ്പിള, ജോർജ്ജ് വർഗീസ് കിഴക്കേടത്ത്, കെ.എം. ജോർജ്ജ് കുഴിയിൽ, ടി.ജി. അബ്രഹാം, ജോൺ ഫിലിപ്പോസ് ഇലഞ്ഞിക്കൽ പുത്തൻകാവ് മാത്തൻ തരകൻ തുടങ്ങിയവർ ഈ സന്ദർഭത്തിൽ അനുസ്മരിക്കേണ്ടവരാണ്.

ഇന്റർമീഡിയറ്റ് വിഭാഗത്തിൽ 140 വിദ്യാർത്ഥികളും പത്ത് അദ്ധ്യാപകരുമായി ആരംഭിച്ച ഈ കോളേജിന്റെ അദ്ധ്യക്ഷനായി പി.ഇ. ഡാനിയേൽ റമ്പാൻ പിന്നീട് ദാനിയേൽ മാർ പീലക്സീനോസ് സേവനമനുഷ്ഠിച്ചു. കോളേജിന്റെ സ്ഥാപനത്തിനുശേഷം നാലാം വർഷം ഇക്കണോമിക്സ്, ഗണിതശാസ്ത്രം, സസ്യശാസ്ത്രം വിഭാഗങ്ങളിൽ ബിരുദ കോഴ്സുകൾ ആരംഭിച്ചു. 1957 ൽ മലയാളം, രസതന്ത്രം വിഭാഗങ്ങളും 1960 ൽ ഹിന്ദി 1964 ൽ ജന്തുശാസ്ത്രവിഭാഗങ്ങളും ആരംഭിച്ചു. തുടർന്നുള്ള കാലയളവുകളിൽ ചരിത്രം, ഇംഗ്ലീഷ്, കൊമേഴ്സ് വിഭാഗങ്ങളിൽ ബിരുദ കോഴ്സുകൾ ആരംഭിച്ചു.

1965 ൽ മലയാളം ഹിന്ദി ഭൗതികശാസ്ത്ര വിഭാഗങ്ങൾ ബിരുദാനന്തര ബിരുദവിഭാഗങ്ങളായി. ശാസ്ത്ര മാനവിക വിഷയങ്ങളിലായി 13 ബിരുദാനന്തര ബിരുദകോഴ്സുകളും പതിനൊന്ന് ബിരുദ കോഴ്സുകളും ഈ കലാലയത്തിലുണ്ട്. ഫിസിക്സ്, ബോട്ടണി, സുവോളജി, മാത്സ്, ഹിന്ദി, മലയാളം എന്നീ ആറു ഡിപ്പാർട്ടുമെന്റുകൾ മഹാത്മാഗാന്ധി സർവ്വകലാശാലയുടെ ഗവേഷണ കേന്ദ്രങ്ങളാണ്. നിരവധി സർട്ടിഫിക്കറ്റ് കോഴ്സുകളും അൺ എയ്ഡ് കോഴ്സുകളും ഈ കലാലയത്തിൽ നടത്തപ്പെടുന്നുണ്ട്.

ഇതുവരെയായി നമ്മുടെ കോളേജിലെ ഗവേഷണ കേന്ദ്രങ്ങളിൽ നിന്നും 58 പേർക്ക് പി.എച്ച്.ഡി. ബിരുദം യൂണിവേഴ്സിറ്റി നൽകിയിട്ടുണ്ട്.

ഇപ്പോൾ കേന്ദ്രസർക്കാരിന്റെ സയൻസ് & ടെക്നോളജി ഡിപ്പാർട്ടുമെന്റ് നമ്മുടെ കോളേജിലെ സയൻസ് ഡിപ്പാർട്ടുമെന്റുകളുടെ ഗവേഷണ പ്രോജക്ടുകളുടെയും, വിവിധ അന്താരാഷ്ട്ര ജേർണലുകളുടെ പ്രസിദ്ധീകരണത്തിന്റെ മികവിന്റെ അടിസ്ഥാനത്തിൽ ഫിസ്റ്റ് (Fist) അംഗീകാരം നൽകി. ഈ പ്രോഗ്രാമിന്റെ അടിസ്ഥാനത്തിൽ 50 ലക്ഷം രൂപ കോളേജിനു ലഭിക്കുകയുണ്ടായി.

*(ശേഷം 57 -ാം പേജിൽ)*





# മലങ്കര നസ്രാണികളുടെ സഭാ പാർലമെന്റ്

**മാത്യു ശങ്കരത്തിൽ**
**മലയാള മനോരമ, പത്തനംതിട്ട**

മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് എഴുതപ്പെട്ട ഭരണഘടന ഉണ്ടായത് 1934 ൽ ആണെങ്കിലും പള്ളി പ്രതിപുരുഷൻമാർ ചേർന്ന്ത ിരഞ്ഞെടുപ്പ്ന ടത്തുന്നജ നാധിപത്യ ഭരണ രീതിയാണ് എക്കാലവും സഭ അവലംബിച്ചിരുന്നത്. മലങ്കര നസ്രാണികളുടെ ആദ്യകാല തലവനായിരുന്ന ആർച്ചു ഡീക്കനെ പള്ളി പ്രതിപുരുഷന്മാർ കൂടി തിരഞ്ഞെടുത്തിരുന്നതായി ചരിത്രം സാക്ഷിക്കുന്നു.

1599 ലെ ഉദയംപേരൂർ സുന്നഹദോസും 1653 ലെ കൂനൻ കുരിശു സത്യത്തിനു ശേഷം ഒന്നാം മാർത്തോമ്മായെ വാഴിക്കാൻ നിശ്ചയിച്ച ആലങ്ങാട്ടെ കൂട്ടവുമൊക്കെ ഇന്നത്തെ സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ ആദ്യകാല രൂപങ്ങളാണെന്ന് കരുതേണ്ടിയിരിക്കുന്നു. അപൂർവമായി മാത്രം കൂടിയിരുന്ന പള്ളി പ്രതിപുരുഷയോഗം വ്യവസ്ഥാപിതമായ ഒരു സമിതി ആയത് 1876 ലെ മുളന്തുരുത്തി സുന്നഹദോസോടെയാണെന്ന് പറയാം. ഈ യോഗത്തിന്റെ അദ്ധ്യക്ഷൻ അന്ത്യോഖ്യാ പാത്രിയർക്കീസ് ആയിരുന്നുവെങ്കിലും ക്രാന്തദർശിയായ പുലിക്കോട്ടിൽ മാർ ദിവന്നാസിയോസ് ആയിരുന്നു ബുദ്ധികേന്ദ്രം.

മുളന്തുരുത്തി സുന്നഹദോസ് മുതൽ 2010 ഫെബ്രുവരി 17 ന് ശാസ്താംകോട്ടയിലെ യോഗം വരെ മുപ്പത്തിയഞ്ചു സമ്മേളനങ്ങളാണ് നടന്നത്. 1908 ൽ കോട്ടയം പഴയ സെമിനാരിയിൽ കൂടിയ അസോസിയേഷൻ യോഗം പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ തിരഞ്ഞെടുപ്പ് ഔദ്യോഗികമാക്കി. 1909 ൽ ഇതേ വേദിയിൽ അബ്ദുള്ള ദ്വിതീയൻ പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗം കലഹിച്ചു പിരിഞ്ഞതോടെയാണ് മലങ്കര സഭയിൽ കക്ഷി വഴക്ക് ആരംഭിച്ചത്.

1934 ഡിസംബർ 26 ന് കോട്ടയം എം.ഡി. സെമിനാരിയിൽ ചേർന്ന യോഗമാണ് അതിനു ശേഷം നടന്ന അസോസിയേഷനുകളിൽ പരമപ്രധാനമെന്നു വിശേഷിപ്പിക്കാവുന്നത്. സഭാ ഭരണഘടന പാസാക്കുകയും ഗീവർഗീസ് ദ്വിതീയൻ ബാവായെ മലങ്കര മെത്രാപ്പോലീത്തയായി തിരഞ്ഞെടുക്കുകകയും ചെയ്ത ഈ സമ്മേളനം മലങ്കര സഭാ ചരിത്രത്തിലെ സുപ്രധാന നാഴികകല്ലാണ്. 1958 ലെ സഭാ സമാധാനത്തിനുശേഷം അതേ വർഷം തന്നെ പുത്തൻകാവിൽ ചേർന്ന യോഗവും പ്രാധാന്യം അർഹിക്കുന്നു. മുളന്തുരുത്തിയ്ക്ക് ശേഷം നടന്ന പതിമൂന്നാമത്തെ യോഗമായിരുന്നു ഇത്.

മെത്രാപ്പോലീത്തന്മാരെയും സഭാതലവനെയും മാനേജിങ് കമ്മറ്റിയേയും തിരഞ്ഞെടുക്കുന്നതിന് അതിന് ശേഷം പലവട്ടം അസോസിയേഷൻ കൂടിയിട്ടുണ്ട്. 1955 ലെ സുപ്രീം കോടതി വിധിയെ തുടർന്നുണ്ടായ ചില നിയമ പ്രശ്നങ്ങൾ പരിഹരിക്കാൻ 2002 മാർച്ച് 20 ന് പരുമലയിൽ കൂടിയ യോഗം പല പ്രത്യേകതകളും ഉള്ളതായിരുന്നു. കോടതി നിർദ്ദേശിച്ച നിരീക്ഷകന്റെ സാന്നിധ്യത്തിൽ നടന്ന ഏക അസോസിയേഷൻ അതായിരുന്നു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ മാത്യൂസ് ദ്വിതീയൻ ബാവായുടെ മലങ്കര മെത്രാപ്പോലീത്ത സ്ഥാനം സ്ഥിതീകരിക്കാൻ കൂടിയ ഈ യോഗം ജസ്റ്റീസ് മളീമഠ് നിരീക്ഷിച്ച് പൂർണ്ണ സംതൃപ്തി രേഖപ്പെടുത്തി. അസോസിയേഷൻ അംഗങ്ങളുടെ കാലാവധി അഞ്ചു വർഷമായി നിജപ്പെടുത്തിയ ശേഷം നടന്ന ആദ്യ യോഗമെന്ന് പ്രത്യേകതയും ഇതിനുണ്ട്. 2006ൽ പരുമലയിൽ കൂടിയ യോഗത്തിനും ചില പ്രത്യേകതകളുണ്ട്. ഇപ്പോഴത്തെ പരിശുദ്ധ കാതോലിക്കാ ബാവായെ നിയുക്ത കാതോലിക്കയായി തിരഞ്ഞെടുക്കാൻ ചേർന്ന ഈ യോഗത്തിന് രണ്ടു സെക്ഷനുകൾ ഉണ്ടായിരുന്നു. ആദ്യ സെഷൻ സെപ്റ്റംബർ 21 നും രണ്ടാമത്തെ ഒക്ടോബർ 12നുമാണ് നടന്നത്. തുടർച്ചയായി ഒന്നിലധികം ദിവസങ്ങളിൽ മുമ്പും അസോസിയേഷൻ സമ്മേളിച്ചിട്ടുണ്ട്. എന്നാൽ സെഷനുകൾക്കിടയിൽ ഇടവേളയുണ്ടാകുന്നത് ഇത് ആദ്യമായിരുന്നു.

*(ശേഷം 50 -ാം പേജിൽ)*





# പത്തനംതിട്ട – പച്ചപ്പുകൊണ്ടു വരച്ച നന്മയുടെ ഭൂപടം

സാക്കീർ ഹുസൈൻ
മലയാള മനോരമ, പത്തനംതിട്ട

വരണ്ട കാറ്റും സ്വകാര്യബസിന്റെ ഇരമ്പലും ബേക്കറികളും – പണ്ടൊക്കെ പത്തനംതിട്ടയെന്നു കേൾക്കുമ്പോൾ മനസ്സിൽ തെളിയുന്നത് ഈ ദൃശ്യങ്ങളുടെയൊരു കൊളാഷ് ആയിരുന്നു. നിറയെ റബർ മരങ്ങളുള്ള, ഇടയ്ക്കൊക്കെ നദിയൊഴുകുന്ന, നിമ്നോന്നതങ്ങളുടെ കുടിവയ്പ്പ്. അടുത്തറിഞ്ഞപ്പോഴും എല്ലാം ശരിയാണ്. പക്ഷേ അത്രമാത്രമല്ല പത്തനംതിട്ട.

ഈ ചെറിയ വിസ്തൃതിക്കുള്ളിൽ ഇത്രയേറെ ജില്ലാ ഓഫീസുകളും മറ്റും ഈ ചെറുപട്ടണം എങ്ങനെ ഒതുക്കിപ്പിടിക്കുന്നു എന്നു തോന്നിയിട്ടുണ്ട്. ജില്ലാ ആസ്ഥാനത്തിന്റെ ഗമയോ, പ്രൗഡിയോ ഇല്ലാത്ത സാധാരണമായൊരു ഗ്രാമക്കവല എന്നേ സെൻട്രൽ ജംഗ്ഷനിൽ നിൽക്കുമ്പോൾ തോന്നൂ.

കേരളമെന്ന അമ്മയുടെ ഏറ്റവും ഇളയ പുത്രിയാണു പത്തനംതിട്ട ജില്ല. മുപ്പതു തികയുന്നതേയുള്ളൂ. നവംബർ ഒന്നിനാണ് അടുത്ത പിറന്നാൾ. ഇളവളായതുകൊണ്ടാവും വലുപ്പത്തിലും ജില്ലകളിൽ ഏറ്റവും ചെറുത് പത്തനംതിട്ട തന്നെ.

വിസ്തൃതിയുടെ പകുതിയിലേറെയും വനമാണ്. ആനയെപ്പറ്റി ഓർമ്മയിൽ കാടുള്ള മൃഗം എന്നു കവി പാടിയതു പോലെയാണ് ഈ ഭൂഭാഗത്തിന്റെ കാര്യവും. ജനപഥങ്ങൾ വളരുമ്പോഴും ഈ മലയോരത്തിന്റെ ഓർമ്മകളിൽ നിറയെ കാടും അതിന്റെ ഹരിതഭംഗിയുമാണ്.

കിഴക്ക് പശ്ചിമഘട്ടങ്ങളിൽ തല ചായ്ച്ചും പടിഞ്ഞാറ് നെൽപാടങ്ങളിൽ കാൽ നിവർത്തിവച്ചും കിടക്കുകയാണെന്നു ജില്ലയെന്നു സങ്കൽപ്പിക്കാൻ രസമാണ്. കേരളത്തിന്റെ മൊത്തം ഭൂപ്രകൃതിയെ വിഭജിച്ചിരിക്കുന്നതുപോലെ പത്തനംതിട്ടയിലുമുണ്ട് മലനാടും, ഇടനാടും താഴ്ന്ന പ്രദേശവും. തീരമില്ലെന്നേയുള്ളൂ.

പണ്ട്, പാണ്ഡ്യ രാജവംശവുമായി ബന്ധമുള്ള പന്തളം രാജ്യത്തിന്റെ ഭാഗമായിരുന്നു പത്തനംതിട്ട. സ്വാതന്ത്ര്യം പിറന്ന് 35 വർഷം കഴിഞ്ഞപ്പോൾ പത്തനംതിട്ട ജില്ലയെന്ന സ്വപ്നം സത്യമായി. കൊല്ലം, ആലപ്പുഴ, ഇടുക്കി ജില്ലകളുടെ ഭാഗങ്ങൾ ചേർത്ത് സംസ്ഥാനത്തെ ഏറ്റവും ഹരിതാഭമായ ജില്ലകളിലൊന്ന് രൂപം കൊണ്ടു.

മുപ്പതുവർഷത്തിനിപ്പുറവും, നമ്മൾ നമ്മുടെ സാധ്യതകൾ കുറച്ചെങ്കിലും വിനിയോഗിച്ചിട്ടുണ്ടോ? ഉത്തരം സമ്മിശ്രമാവും. സാധ്യതകളെയോ വിഭവങ്ങളെയോ വിനിയോഗിക്കുക എന്നത് പ്രകൃതി ചൂഷണത്തിനുള്ള ലൈസൻസല്ല. അതു നമ്മൾ തിരിച്ചറിയുന്നതുകൊണ്ടാവാം പുത്തൻ സൗകര്യങ്ങൾ പലതും കിട്ടാഞ്ഞിട്ടും നമ്മൾ നമ്മുടെ പച്ചപ്പിനെ കാത്തു പരിപാലിക്കുന്നത്. അതിനെ പാഴ്ഭൂമിയെന്നു വേണമെങ്കിൽ വിളിക്കാം. റിംഗ് റോഡിന് അകത്തും പുറത്തുമായി പത്തനംതിട്ട നഗരത്തിന്മേൽ പടന്ന ചതുപ്പുകൾ പാഴുകിടക്കുകയാണെങ്കിലും അതു വിവരിക്കുന്ന പച്ചപ്പിനെ കാണാതിരിക്കാനാവില്ല. മുകളിൽ കാവൽക്കോട്ടപോലെ ചുട്ടിപ്പാറ നിൽക്കുന്നു.

ആകാശത്തു നിന്നു നോക്കുമ്പോൾ ചുട്ടിപ്പാറയും, ചതുപ്പും ചേർന്ന പ്രദേശം എങ്ങനെയായിരിക്കും ? ചെറിയൊരു പുൽമേട്ടിൽ ആരോ ഒരു കുട നിവർത്തി വച്ചതുപോലെയാവും ചിലപ്പോൾ. ഇതുപോലെ ഈ മലനാടിന്റെ കാവൽപ്പുരകളായി എത്രയെത്ര പാറകൾ.

പരുമലയുടെയും, ശബരിമലയുടെയും, മാരാമൺ കൺവൻഷന്റെയും മാത്രം ആത്മീയ ഉന്നതി മതി പത്തനംതിട്ടയ്ക്കു കേരളത്തിന്റെ തീർത്ഥാടന ആസ്ഥാനമെന്ന പട്ടം കിട്ടാൻ. ഭൗതീക വികസനത്തിന്റെ തലയെടുപ്പ് ഇനിയും കിട്ടിയിട്ടില്ലാത്ത വെറുമൊരു നാട്ടുകവല പോലെ ജില്ലാ ആസ്ഥാനം. ജില്ലയിലെ മറ്റേതു പ്രദേശത്തു ചെന്നാലും പുതിയ കാലത്തിന്റെ മുഖപടണിയാൻ മടിക്കുന്ന നാടുകൾ കാണാം. അവയിൽ ചിലതെങ്കിലും അങ്ങനെ തന്നെ തുടരട്ടെ. നാളെ, എന്താണു നാട്ടിൻപുറത്തിന്റെ നന്മയെന്നു ചോദിക്കുന്ന തലമുറകൾക്കു ചൂണ്ടിക്കാണിച്ചു കൊടുക്കാമല്ലോ.

മറ്റു ഭാഷക്കാർക്ക് ഉച്ചരിക്കാൻ അത്രയൊന്നും വഴങ്ങാത്ത പത്തനംതിട്ട എന്ന പേരിന്റെ പിറവി എങ്ങനെയാവും? കഥകൾ





പലതാണ്. എങ്കിലും ഇതാവും ശരി എന്നു തോന്നുന്ന രണ്ടു കണ്ടെത്തലുകളുണ്ട്. ഒന്ന് ഇങ്ങനെയാണ് : പത്ത് ഇനങ്ങൾ അഥവാ സമുദായങ്ങൾ താമസിക്കുന്ന നദീതീരം. പത്തിനംതിട്ട പറഞ്ഞു പറഞ്ഞു പത്തനംതിട്ട യായതാണുപോലും. തമിഴ്നാട്ടിൽ നിന്നു വന്ന പത്തു സമുദായക്കാർ ഇവിടെ തമ്പടിച്ച താണുപോലും പേരിന്റെ പിന്നിൽ. രണ്ടാമ ത്തെ കണ്ടെത്തൽ : ആറ്റുതീരത്തുള്ള പട്ടണം എന്ന അർത്ഥത്തിൽ പട്ടണംതിട്ട എന്ന പേരു ണ്ടായെന്നും പിന്നെയതു പത്തനംതിട്ടയായി എന്നുമാണ്.

പേരിന്റെ വഴി ഏതായാലും രണ്ടിലും ഒരു ജലപ്രവാഹത്തിന്റെ കളകളം കേൾക്കാം. അച്ചൻകോവിലാർ അങ്ങനെസ്ഥലനാമം ചരിത്രത്തിന്റെ പലഭാഷ്യങ്ങളിൽ പൊതു ഘടകമായി ഒഴുകുന്നു. അതിനാൽ പമ്പാനദി പോലെ അച്ചൻകോവിലാറും പത്തനംതിട്ട യുടെ കഥയിൽ അനിവാര്യം.

രണ്ടു പ്രധാന സംസ്ഥാന പാതകൾ സംഗമിക്കുന്നുണ്ട് പത്തനംതിട്ടയിൽ. ടി.കെ. റോഡും, പുനലൂർ - തൊടുപുഴ റോഡും. സംസ്ഥാനത്തിന് അകത്തും പുറത്തുമുള്ള ഒട്ടേറെ സ്ഥലങ്ങളിലേക്ക് ഇവിടുന്നു വഴി തുറന്നിട്ടുണ്ട് എന്നർത്ഥം. പക്ഷേ, ആവശ്യ ത്തിനു വണ്ടിയുണ്ടോ എന്നതു വേറെ കാര്യം. പ്രത്യേകിച്ചും രാത്രികളിൽ.

എട്ടുകിലോമീറ്റർ മാത്രം റയിൽവേയും ഒരു റയിൽവേ സ്റ്റേഷനും മാത്രമുള്ള ജില്ല. പുതിയ റയിൽപാതകളെ ഏറെക്കാലമായി നാം സ്വപ്നം കാണുന്നു. ദേശീയ പാതയ്ക്കു സമാന്തരമായുള്ള എം.സി. റോഡും നമ്മുടെ ഗതാഗത സൗകര്യം വർദ്ധിപ്പിക്കുന്നെങ്കിലും ഇരുട്ടുവീണാൽ വീടെത്താൻ ഇന്നും നമുക്കു പ്രയാസം തന്നെ.

എത്രയെത്ര പ്രസിദ്ധികളാണു പത്തനം തിട്ടയ്ക്കുള്ളത് ? ലോക പ്രശസ്തമായ ശബ രിമല ക്ഷേത്രം, ആറന്മുള വള്ളംകളി, ആറൻ മുളക്കണ്ണാടി, ഏഷ്യയിലെ ഏറ്റവും വലിയ വിശ്വാസി സംഗമമായ മാരാമൺ കൺവൻ ഷൻ, തൊട്ടടുത്തു നടക്കുന്ന ചെറുകോൽ പ്പുഴ ഹിന്ദുമത കൺവൻഷൻ, ഏറ്റവും കൂടു തൽ പ്രവാസികളുള്ള പ്രദേശം, എണ്ണമറ്റ വി നോദസഞ്ചാര സങ്കേതങ്ങൾ....

സംസ്ഥാനത്തെ രണ്ടാമത്തെ വലിയ ജല വൈദ്യുതി പദ്ധതി നമ്മുടെ ശബരിഗിരിയാണ്. അതുകൂടാതെ ചെറുകിട പദ്ധതികൾ പൊതു, സ്വകാര്യ മേഖലകളിൽ പ്രവർത്തിക്കുന്നു. എന്നിട്ടും വൈദ്യുതി എത്താത്ത കുറച്ചു പ്രദേ ശങ്ങളെങ്കിലും നമുക്കുണ്ട്.

വളർന്നില്ല, വളർന്നില്ല എന്നു പതം പറയുമ്പോഴും ഏതു പരീക്ഷണമാണു നമ്മൾ നടത്തിയിട്ടില്ലാത്തത്? വിദേശത്തു നിന്നെ ത്തിയ റബർ ഇന്നു ജില്ലയിലെ ഏറ്റവും വലി യ കൃഷിയാണ്. ഒരു പക്ഷേ, ഏറ്റവും വലിയ വരുമാനമാർഗ്ഗവും. നമ്മൾ ഒരിക്കലും പുതിയ കാര്യങ്ങളോടു പുറം തിരിഞ്ഞല്ല നിൽപ് എന്നു പറയുകയായിരുന്നു. അതിനു നമുക്കാ വില്ല. കാരണം, ഏതു നാട്ടുകാരെയും ഏതു വിശ്വാസത്തെയും കൈ നീട്ടി സ്വീകരിക്കുന്ന മലമേടും മണൽപ്പുറവും അവിടെ നിറയുന്ന ചൈതന്യവും ചേർന്നതാണു നമ്മുടെ ഭൂപടം.



*(48-ാം പേജിൽ നിന്ന്)*

ഏറ്റവും കൂടുതൽ പ്രാവശ്യം മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനു വേദിയാകാനുള്ള ഭാഗ്യം ലഭിച്ചത് കോട്ടയം എം.ഡി. സെമിനാരിയ്ക്കാണ് - 9 പ്രാവശ്യം. മലങ്കര സഭയുടെ പ്രഥമ പ്രഖ്യാപിത പരിശു ദ്ധൻ അന്ത്യ വിശ്രമം കൊള്ളുന്ന പരുമല യ്ക്കാണ് രണ്ടാം സ്ഥാനം - 8 പ്രാവശ്യം. പഴ യ സെമിനാരിയിൽ ആറു പ്രാവശ്യം യോഗം നടന്നിട്ടുണ്ട്. പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിൽ ഇതു രണ്ടാം പ്രാവശ്യമാണ് അസോസിയേഷൻ സമ്മേളിക്കുന്നത്.

മലങ്കര ഓർത്തഡോക്സ് സഭയുടെ പാർലമെന്റ് എന്നു വിശേഷിപ്പിക്കാവുന്ന സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ഒരിക്കൽ കൂടി സമ്മേളിക്കുകയാണ്. വൈദി കരും, അവൈദീകരും അടക്കം മൂവായിരത്തി അഞ്ഞൂറിൽപരം തിരഞ്ഞെടുത്ത പ്രതിനിധി കൾ പത്തനംതിട്ടയിൽ ഒത്തുചേരുന്നു. മേൽ പ്പട്ടക്കാർ, സഭാതലവൻ, കൂട്ടു ട്രസ്റ്റിമാർ, മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ എന്നിവരെ തിരഞ്ഞെടുക്കാനും ഭരണ ഘടനഭേദഗതി ചെയ്യാനും മാത്രമേ മലങ്കര അസോസിയേഷ ൻ സമ്മേളിക്കാറുള്ളൂ.

മലങ്കര സഭ ഒരു എപ്പിസ്കോപ്പൽ സഭ യാണെങ്കിലും ജനാധിപത്യതത്വങ്ങളും അതി ന്റെ ഭരണക്രമത്തിൽ സമന്വയിപ്പിച്ചിരിക്കുന്നു എന്നതിന്റെ തെളിവാണ് ഈ അസോസിയേ ഷൻ.









# തുമ്പമൺ ഭദ്രാസനവും ശ്രേഷ്ഠപിതാക്കന്മാരും

ഷാജി മഠത്തിലേത്ത്,
തുമ്പമൺ ഭദ്രാസന കൗൺസിലംഗം

1876 ലെ മുളന്തുരുത്തി സുന്നഹദോസിൽ മലങ്കരയിൽ 7 ഭദ്രാസനങ്ങൾ രൂപീകരിച്ചപ്പോൾ പൗരാണികതയും പാരമ്പര്യവും കുലീനതയുമുള്ള നമ്മുടെ പൂർവ്വപിതാക്കന്മാർ സഭാവിശ്വാസത്തിനും ഓർത്തഡോക്സിയുടെ സംരക്ഷണത്തിനുമായി പോരാടിയതിന് ലഭിച്ച അംഗീകാരത്തിന്റെ അടയാളമാണ് തുമ്പമൺ ഭദ്രാസനം. അന്ന് രൂപീകൃതമായ തുമ്പമൺ ഭദ്രാസനത്തിൽ നിന്ന് ഉദയം ചെയ്തതാണ് ചെങ്ങന്നൂർ, നിലയ്ക്കൽ ഭദ്രാസനങ്ങൾ. അന്നുമുതൽ ഇന്നുവരെയും ഇവിടെയുള്ള വിശ്വാസികൾ പരിശുദ്ധ സഭയുടെ കാതോലികതയും, അപ്പോസ്തോലികതയും, ഏകത്വവും, വിശുദ്ധിയും സംരക്ഷിക്കുവാനും സ്വയം ശീർഷകത്വം ഉയർത്തിപ്പിടിക്കുവാനുംക ഴിവിന്റെപ രമാവധി ശ്രമിച്ചു തുടർന്നും ശ്രമിച്ചുകൊണ്ടിരിക്കും. ഉത്തരവാദിത്വത്തിന്റെ തീവ്രത മനസ്സിലാക്കി ദൈവഹിതാനുസൃതമായി പ്രവർത്തിക്കുവാൻ കർത്താവിൽ ശരണപ്പെടുന്ന സമൂഹമായതുകൊണ്ടാണ് പരിശുദ്ധസഭയിൽ തുമ്പമൺ ഭദ്രാസനം അന്നും ഇന്നും എല്ലാകാര്യങ്ങളിലും മാതൃകാഭദ്രാസനമായത്. ഈ ഭദ്രാസനത്തെ അന്നുമുതൽ ഇന്നുവരെ നയിച്ച പിതാക്കന്മാർ ഉന്നതശ്രേഷ്ഠാചാര്യന്മാരും, പരിശുദ്ധന്മാരും, പണ്ഡിതന്മാരും സമൂഹത്തോടും സഭയോടും പ്രതിബദ്ധതയുള്ളവരും, പ്രകൃതി സ്നേഹികളും ആയിരുന്നു.

മല്പാനുംസ ുറിയാനിഭ ാഷാപ ണ്ഡിതനും ആയിരുന്ന പാമ്പാക്കുട ഗീവറുഗീസ് മാർ യൂലിയോസ് (1876-1883) തിരുമേനി ആയിരുന്നു. തുമ്പമൺ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്ത.

മലങ്കരയിലെ പ്രഥമ പ്രഖ്യാപിത പരിശുദ്ധനായിരുന്നപ രുമലതിരുമേനി( 1883-1902) മനുഷ്യസ്നേഹിയും സാമൂഹ്യ പരിഷ്കർത്താവുമായിരുന്നു. തുമ്പമണ്ണിൽ ഇംഗ്ലീഷ് സ്കൂൾ സ്ഥാപിച്ചത് ഈ പുണ്യാത്മാവാണ്. ആ പുണ്യപിതാവിന്റെ മദ്ധ്യസ്ഥത എന്നും ഈ ഭദ്രാസനത്തിനും വിശ്വാസികൾക്കും കാവലും കോട്ടയുമാണ്.

മലങ്കരയിലെ ആത്മീയ പ്രസ്ഥാനങ്ങൾക്ക് ചൈതന്യം പകർന്നുകൊടുത്ത് പ്രൊട്ടസ്റ്റന്റ് വിശ്വാസത്തിന്റെ കടന്നാക്രമണത്തെ അതിജീവിച്ച് തുമ്പമൺ ഭദ്രാസനത്തെ ധീരമായി നയിച്ച ശ്രേഷ്ഠപിതാവാണ് മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് (1902-1909) തിരുമേനി.

സഭയുടെ സ്വാതന്ത്ര്യത്തിനും സ്വയം ശീർഷകത്വത്തിനും വേണ്ടി ത്യാഗങ്ങൾ സഹിച്ച മലങ്കരയിലെ പ്രഖ്യാപിത പരിശുദ്ധനും മലങ്കര മെത്രാപ്പോലീത്തായും സഭാഭരണഘടനാ ശില്പിയുമായ വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് (1909-1913) തിരുമേനി തുമ്പമൺ ഭദ്രാസനത്തിന്റെ ഭാഗ്യ സ്മരണാർഹനായ പിതാവാണ്.

തുമ്പമൺ ഭദ്രാസനത്തിന്റെ 5-ാം മെത്രാപ്പോലീത്തായായി സ്ഥാനമേറ്റ് തികഞ്ഞ സഭാ സ്നേഹിയും ഭരണകാര്യവിദഗ്ദനും ക്രാന്തദർശിയുമായ യുയാക്കിം മാർ ഈവാനിയോസ് (1913-1925) തിരുമേനിയാണ്.

പരി. കാതോലിക്കാബാവാ ആയിരുന്ന ഗീവറുഗീസ് ദ്വിതീയൻ ബാവ (ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് 1925-1930) യുടെ ഭരണകാലഘട്ടത്തിൽ തുമ്പമൺ ഭദ്രാസനത്തെ മലങ്കരയുടെ ശക്തികേന്ദ്രമാക്കി മാറ്റിയെടുത്തു. സഭയിൽ സമാധാനം ഉണ്ടാകണമെന്ന് ആഗ്രഹിച്ച പിതാവാണ് അദ്ദേഹം. സത്യം മാത്രമേ നിലനില്ക്കുകയുള്ളു എന്ന് ഉറച്ച് വിശ്വസിച്ച് സത്യം ജയിക്കും എന്ന ആഹ്വാനത്തോടെ സഭാ മക്കളെ കാതോലിക്കേറ്റിന്റെ കീഴിൽ അണിനിരത്തി സഭയെ നയിച്ച ശ്രേഷ്ഠപിതാവാണ്.

തുമ്പമൺ ഭദ്രാസനത്തിലെ പൗരോഹിത്യ പാരമ്പര്യമുള്ള പുത്തൻകാവ് കിഴക്കേതലയ്ക്കൽ കുടുംബത്തിലെ ഗീവറുഗീസ് മാർ പീലക്സിനോസ് തിരുമേനി (1930-1951) നമ്മുടെ ഭദ്രാസനത്തെ ദീർഘകാലം ധീര





മായി നയിച്ച് ഭദ്രാസനആസ്ഥാനത്തിനും ഇന്നു കാണുന്ന സ്ഥാപനങ്ങളുടെ എല്ലാം ആരംഭത്തിനും അടിസ്ഥാനം കുറിച്ചു. അദ്ദേഹത്തിന്റെ ഹൃദയസ്പർശിയായ പ്രസംഗങ്ങൾകൊണ്ട് മലങ്കരസഭാമക്കൾക്ക് സത്യവിശ്വാസത്തിൽ ഉറച്ചുനിൽക്കുന്നതിന് ഊർജ്ജം പകർന്നു നൽകി. ഇന്ന് പത്തനംതിട്ടയിൽ കാണുന്ന ബേസിൽ ദയറായ്ക്ക് തുടക്കം കുറിച്ചു. ലാളിത്യം ഇഷ്ടപ്പെട്ട തിരുമേനി കഠിനാദ്ധ്വാനി ആയിരുന്നു. സഭയിൽ ആത്മീയ പ്രസ്ഥാനങ്ങൾക്ക് തുടക്കം കുറിച്ച് വിശ്വാസികളിൽ ആത്മീയ ഉണർവ്വ് ഉണ്ടാക്കുവാൻ സാധിച്ചു.

വേദശാസ്ത്രത്തിലും സുറിയാനിയിലും പണ്ഡിതനും വൈദിക സെമിനാരി പ്രിൻസിപ്പാളുമായിരുന്നഒ ഔഗേൻമ ാർത ീമോത്തിയോസ് (1951-1953) (പരി. ഔഗേൻ കാതോലിക്കാബാവ) തിരുമേനി ബേസിൽ ദയറായിൽ താമസിച്ച് ഭരണസാരഥ്യം വഹിച്ചു. ഇൻഡ്യയുടെ കാവൽപിതാവും മലങ്കര സുറിയാനി സ്ഥാപകനുമായ മാർ തോമാശ്ലീഹായുടെ തിരുശേഷിപ്പ് ദേവലോകത്ത് കൊണ്ടുവന്നു സ്ഥാപിച്ച പിതാവിന് തുമ്പമൺ ഭദ്രാസനത്തോട് എന്നും പ്രത്യേക വാത്സല്യം ഉണ്ടായിരുന്നു.

തുമ്പമൺ ഭദ്രാസനത്തെ മലങ്കരയിലെ ഏറ്റവും ശ്രേഷ്ഠവും പ്രഥമവുമായ ഭദ്രാസനമാക്കി തീർത്തത് പൗരോഹിത്യ പാരമ്പര്യമുള്ള ഓമല്ലൂർ വടുതല കുടുംബാംഗമായ അഭിവന്ദ്യ ദാനിയേൽ മാർ പീലക്സിനോസ് (1953-1990) തിരുമേനിയാണ്. പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ അരുമശിഷ്യനായിരുന്ന ദാനിയേൽ മാർ പീലക്സിനോസ് തിരുമേനി. പുത്തൻകാവിൽ തിരുമേനിയുടെ യഥാർത്ഥ പിൻഗാമിയായിരുന്നു. ഓർത്തഡോക്സ് വിശ്വാസത്തിന്റെ കാവൽഭടനായിരുന്ന തിരുമേനി തുമ്പമൺ ഭദ്രാസന സെക്രട്ടറി, കാതോലിക്കേറ്റ് കോളേജിന്റെ പ്രഥമ പ്രിൻസിപ്പാൾ, വിദ്യാർത്ഥി പ്രസ്ഥാനം, യുവജനപ്രസ്ഥാനം പ്രസിഡന്റ്, പരി. എപ്പിസ്കോപ്പസ ുന്നഹദോസ്െ സക്രട്ടറി,പ രി. ഗീവർഗീസ് ബാവാ തിരുമേനിയുടെ അസിസ്റ്റന്റ്, ബേസിൽ ദയറാ മാനേജർ, പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ്, സഭാ വക കോളേജ്, തിരുവല്ല ബാലികാമഠം സ്കൂൾ എന്നിവയുടെ മാനേജർ, തുടങ്ങിയ നിലയിൽ ശ്രേഷ്ഠമായി പ്രവർത്തിച്ചു. ആത്മീക സംഘടനകളുടെ സ്ഥാപകനുമായിരുന്ന അഭി. തിരുമേനി വൈദികരോടും വിശ്വാസികളോടും കാട്ടിയ സ്നേഹവും സഹകരണവും ഏവരുടേയും സ്മരണയിൽ എന്നും നിലനിൽക്കുന്നതാണ്. അദ്ദേഹത്തിന്റെ അരുമശിഷ്യനും പ്രൈവറ്റ് സെക്രട്ടറിയുമായിരുന്ന ടൈറ്റസ് ജോർജ്ജ് അച്ചനാണ് ഇന്ന് തുമ്പമൺ ഭദ്രാസനസെക്രട്ടറി തിരുമേനിയുടെ ആഗ്രഹപ്രകാരമാണ് തന്റെ ഗുരുനാഥനായ പരി. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമനസ്സിലെ ചരമ രജത ജൂബിലിയും മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷനും ഇദംപ്രഥമായി 1989 ൽ പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിന്റെ അങ്കണത്തിൽ വച്ച് പ്രശംസനീയമായ വിധത്തിൽ നടത്തിയത്.

പ്രതിബദ്ധതയുടെ പ്രവാചകൻ എന്നറിയപ്പെടുന്ന അഭി. ഫിലിപ്പോസ് മാർ യൗസേബിയോസ് (1985-2009) തിരുമേനിയുടെ കാലഘട്ടം തുമ്പമൺ ഭദ്രാസനത്തിന്റെ സുവർണ്ണ കാലഘട്ടമായിരുന്നു. സഭാചരിത്രകാരനും, വൈദികസെമിനാരി അധ്യാപകനും, മലങ്കര സഭയെ പ്രതിനിധീകരിച്ച അനവധി ആഗോള സമ്മേളനത്തിൽ പ്രതിനിധിയുമായിരുന്ന തിരുമേനി, പുതിയ നൂറ്റാണ്ടിന്റെ ദർശനം ഉൾകൊണ്ട് പ്രവർത്തിച്ച ആചാര്യശ്രേഷ്ഠനാണ്. തിരുമേനിയുടെ സമൂഹത്തോടുള്ള പ്രതിബദ്ധതയുടെ മകുടോദാഹരണമാണ് ബുദ്ധി വികാസം കുറഞ്ഞ കുഞ്ഞുങ്ങൾക്കുവേണ്ടി തിരുമേനി സ്ഥാപിച്ച പ്രകാശധാരാ സ്കൂളും അതിന്റെ പ്രവർത്തനങ്ങളും. ഇന്നു ഭദ്രാസനത്തിൽ കാണുന്ന മിക്കവാറും എല്ലാ സ്ഥാപനങ്ങളുടേയും വളർച്ചയ്ക്ക് തിരുമേനിയുടെ ദീർഘവീക്ഷണവും ഭരണ നൈപുണ്യവും ഉണ്ട്. ഭവനദാനപദ്ധതി, ഗോസ്പൽ ടീം പ്രവർത്തനം, മാർ ഗ്രിഗോറിയോസ് ശാന്തിനിലയം, പത്തനംതിട്ട മാർ പീലക്സിനോസ് സ്മാരക മന്ദിരം, താവളപ്പാറ സെന്റ് തോമസ് തീർത്ഥാടനകേന്ദ്രം, തുമ്പമൺ മർത്തമറിയം കോൺവെന്റ്, വികാസ് ടെയ്ലറിംഗ് സ്കൂൾ, പ്രകാശധാരാ സ്കൂൾ തുടങ്ങിയവയുടെ പ്രവർത്തനങ്ങൾ വളരെ ശ്രേഷ്ഠമാണ്. ആത്മീയ പ്രസ്ഥാനങ്ങളുടെ ഈറ്റില്ലമായ തുമ്പമൺ ഭദ്രാസനത്തിന്റെ പ്രവർത്തനങ്ങൾക്ക് ഒരു നവചൈതന്യം പകരുവാൻ തിരുമേനിക്ക് സാധിച്ചു.

ഇന്നു നടക്കുന്ന (7-03-2012) അസ്സോസിയേഷൻ അഭിവന്ദ്യരായ പീലക്സിനോസ് തിരുമേനിയും അഭി. യൗസേബിയോസ് തിരുമേനിയും അന്ത്യവിശ്രമം കൊള്ളുന്നതും, അഭി. പുത്തൻകാവിൽ തിരുമേനിയുടെ





വിയർപ്പിന്റെ കണികകൾ വീണതും ഭദ്രാസനത്തെ നയിച്ച പുണ്യപിതാക്കന്മാരായ പരി. പരുമല തിരുമേനിയുടേയും, പരി. വട്ടശ്ശേരിൽ തിരുമേനിയുടേയും മറ്റ് പിതാക്കന്മാരുടെ പാദസ്പർശനത്താൽ പവിത്രമായ മാക്കാംകുന്നിലാണ് എന്നത് വളരെ അനുഗ്രഹപ്രദവും ശ്രേഷ്ഠവുമാണ്.

1876- മുതൽ തുമ്പമൺ ഭദ്രാസനത്തെ ഉന്നതശ്രേണിയിലേക്ക് നയിച്ച പുണ്യപിതാക്കന്മാർ തെളിച്ചുതന്ന സത്യവിശ്വാസ മാർഗ്ഗത്തെ പിൻതുടർന്ന് കാലഘട്ടത്തിന്റെ വെല്ലുവിളികൾ ഏറ്റെടുത്ത് ഇന്ന് ഈ ഭദ്രാസനത്തെ നയിക്കുന്നത് പ്രകൃതി സ്നേഹിയും, ഗുരുശ്രേഷ്ഠനും, ആചാര്യശ്രേഷ്ഠനും ബേസിൽ ദയറാ അംഗവുമായ അഭി. കുറിയാക്കോസ് മാർ ക്ലീമ്മിസ് തിരുമേനിയാണ് (2009)

തിരുമേനി ഭദ്രാസനത്തിന് പുതിയ ഒരു ദിശാബോധം നൽകി തുടങ്ങിയ ദശാംശപദ്ധതി സമൂഹത്തിനും സഭയിലും കഷ്ടപ്പെടുന്നവരും നിർദ്ധനരുമായ ധാരാളം പേർക്ക് ഒരത്താണിയാണ്. നവജ്യോതി പ്രവർത്തകരുടെ സഹകരണത്തോടെ തുടങ്ങിവച്ച സ്വയം തൊഴിൽ പദ്ധതിയും സഭാ പരിസ്ഥിതി കമ്മീഷൻ പ്രസിഡന്റുകൂടിയായ തിരുമേനി ഭദ്രാസന പരിസ്ഥിതി പ്രവർത്തകരുടെ സഹകരണത്തിൽ പ്രകൃതി സൗഹൃദ ദേവാലയങ്ങൾ എന്ന ലക്ഷ്യത്തോടുകൂടി ദേവാലയങ്ങൾക്ക് ചുറ്റും ഫലവൃക്ഷങ്ങൾ വച്ച് പിടിപ്പിച്ചും മഴവെള്ള സംഭരണികൾ ഉണ്ടാക്കിയും മാലിന്യ സംസ്ക്കരണ യൂണിറ്റുകൾ സ്ഥാപിച്ചും മാതൃക കാട്ടുന്നു.

കൊച്ചുകുട്ടികളിൽ ദാനശീലം വളർത്തുക എന്ന ലക്ഷ്യത്തോടുകൂടി ബാലസമാജ അംഗങ്ങൾക്ക് ലഭിക്കുന്ന "പോക്കറ്റ് മണി"യിൽ നിന്ന് ദശാംശം സ്വീകരിച്ച് ബാലസമാജം ഭദ്രാസനതലത്തിൽ ജീവകാരുണ്യ പ്രവർത്തനം നടത്തുന്നു. നിരാലംബരായ ക്യാൻസർ രോഗികളുടെ സാന്ത്വനത്തിനായി ഭദ്രാസന യുവതീസമാജം പ്രവർത്തകരുടെ നേതൃത്വത്തിൽ നടത്തുന്ന പ്രവർത്തനങ്ങളും അഭി. തിരുമേനിയുടെ സാമൂഹ്യ പ്രതിബന്ധതയ്ക്ക് ഉദാഹരണമാണ്.

അഭി. ക്ലീമ്മിസ് തിരുമേനി പ്രകൃതിരമണീയമായ പെരുന്തേനരുവി സ്ഥിതിചെയ്യുന്ന വെച്ചൂച്ചിറയിൽ പണികഴിപ്പിച്ച സ്ഥാപനമാണ് "മേഴ്സി ഹോം" വാർദ്ധക്യത്തിലെത്തിയ രോഗികളെയും, നിരാലംബരേയും ശുശ്രൂഷിക്കുന്ന ഈ സ്ഥാപനം അശരണരായവർക്ക് വലിയ ആശ്രയവും, ആശ്വാസവുമാണ്. 20-ഓളം അന്തേവാസികൾ ഇവിടെ താമസിക്കുന്നു. ദീർഘവീക്ഷണത്തോടെ മാരാമൺ റിട്രീറ്റ് സെന്ററിന്റെ പ്രവർത്തനങ്ങൾ പുരോഗതി പ്രാപിക്കുന്നു.

പത്തനംതിട്ടയിലും പരിസരപ്രദേശങ്ങളിലും ഭിക്ഷാടനം നടത്തി ജീവിക്കുന്നവർക്ക് ഭദ്രാസന യുവജനപ്രസ്ഥാനം പ്രവർത്തകരുടെ നേതൃത്വത്തിൽ വലിയനോമ്പിലെ എല്ലാ ശനിയാഴ്ചകളിലും ഉച്ചഭക്ഷണം നൽകി വരുന്നു. ഭദ്രാസനത്തെ എല്ലാ യുവജനപ്രസ്ഥാന യൂണിറ്റുകളും സഹകരിച്ച് തികച്ചും വ്യത്യസ്തമായ ഈ ജീവകാരുണ്യ പ്രവർത്തനം അഭിനന്ദനാർഹമാണ്. ഭദ്രാസന യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നിരാലംബരായ യുവാക്കൾക്ക് ചികിത്സാ സഹായവും പഠന സഹായവും നൽകുന്ന സാന്ത്വനം പദ്ധതിയും തുടർന്നു വരുന്നു എന്നത് ശ്ലാഘനീയമാണ്. ഭദ്രാസന സുവിശേഷ സംഘം അങ്ങാടിക്കൽ മാർ ഗ്രീഗോറിയോസ് സ്നേഹാലയത്തിൽ വച്ച് "പകൽ വീട്" എന്ന സ്വപ്നം സാക്ഷാൽക്കരിക്കുന്നതിന്റെ ഭാഗമായി ആദ്ധ്യാത്മിക കൂട്ടായ്മ നടത്തുന്നു. 50 ൽ പരം പെൺകുട്ടികൾ ഇവിടെ തയ്യൽ പരിശീലനം നടത്തുന്നു.

ഭദ്രാസനമർത്തമറിയം സമാജത്തിന്റെ സഹകരണത്തിൽ അനാഥബാലികമാരുടെ പരിശീലനാർത്ഥം തട്ടയിൽ സെന്റ് മേരീസ് ബാലികാ ഭവനം പ്രവർത്തിക്കുന്നു. ഭദ്രാസനപ്രാർത്ഥനായോഗം, ബാലികാ സമാജം, വിദ്യാർത്ഥി പ്രസ്ഥാനം, സണ്ടേസ്കൂൾ തുടങ്ങിയ ആത്മീയ സംഘടനകളും പഠനക്ലാസ്സുകളും ജീവകാരുണ്യ പ്രവർത്തനങ്ങളും നടത്തുന്നു.

തുമ്പമൺ ഭദ്രാസനത്തിന്റെ ശില്പികളായ ഈ അഭിവന്ദ്യ പിതാക്കന്മാർ കാലാകാലങ്ങളിൽ ഭദ്രാസനത്തിൽ നടപ്പിലാക്കിയ ആത്മീയ കൂട്ടായ്മകൾ ആണ് മലങ്കര സഭ ആകമാനം സ്വീകരിച്ച് നടപ്പിലാക്കുന്നത്. തുമ്പമൺ ഭദ്രാസനം എടുക്കുന്ന തീരുമാനങ്ങൾ ഇന്നും മലങ്കര സഭ ആകാംഷയോടെ നോക്കികാണുന്നു. അതിനനുസൃതമായ ആശയങ്ങളും അഭിപ്രായങ്ങളും ഉയർന്നുവരുവാനും അത് പ്രാവർത്തികമാക്കുവാനും നാം ജാഗരൂകരാകണം. അതിന് പൂർവ്വ പിതാക്കന്മാരുടെ മദ്ധ്യസ്ഥതയും, കോട്ടയും അനുഗ്രഹങ്ങളും ലഭിക്കട്ടെന്ന് പ്രാർത്ഥിക്കുന്നു.

# സ്നേഹ കൂടാരത്തിന്റെ ഇടയന് യാത്രാമൊഴി

**ഡോ. മാത്യു പി. ജോർജ്ജ്**
(അസ്സോസിയേറ്റ് സെക്രട്ടറി MGOCSM)



ഒരു വ്യക്തി മഹാത്മാവായിത്തീരുന്നത് മഹത്വ പൂർണ്ണമായ ജീവിതത്തിന് ഉടമയായിത്തീരുമ്പോഴാണ്. കാലത്തെ അതിജീവിക്കുന്ന ദർശനങ്ങളോടെ ജീവിക്കുമ്പോഴാണ് അവരെ ലോകം തിരിച്ചറിയുന്നതും ബഹുമാനിക്കുന്നതും. പ്രാർത്ഥനയിലൂടെയും പ്രവൃത്തിയിലൂടെയും വാക്കുകൾക്ക് അതീതമായ അനുഭവമായി മനുഷ്യമനസ്സുകളിൽ നിറഞ്ഞ് ദൈവസന്നിധിയിലേക്ക് യാത്രയായ അഭിവന്ദ്യ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത കാലത്തെ അതിജീവിക്കുന്ന ദർശനങ്ങളോടെ ഒരു മഹാത്മാവായി മാറിക്കഴിഞ്ഞിരിക്കുന്നു. വാക്കുകളിൽ അഗ്നി ജ്വലിപ്പിച്ച് പ്രവർത്തനപന്ഥാവിലൂടെ ചടുലതയോടെ മുന്നേറിയ തിരുമേനി ഭാരതത്തിന്റെ സുവിശേഷീകരണത്തേക്കുറിച്ചും നിരാലംബന്റെ അവലംബത്തെക്കുറിച്ചും പുലർത്തിയ ദർശനങ്ങൾ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് കീർത്തി മുദ്രകളായി മാറി.

യുവജനങ്ങളെ തിരുമേനിയുടെ വാക്കുകൾ എന്നും ഏറെ ആകർഷിച്ചിരുന്നു. മാതൃകകൾ നഷ്ടമാകുന്ന ആധുനിക ലോകത്ത് വാക്കും പ്രവൃത്തിയും സമന്വയിപ്പിച്ച പാവങ്ങളുടെ ഇടയനെ അവർ നെഞ്ചേറ്റി ആരാധിച്ചിരുന്നു. എം.വി. ജോർജ്ജ് ശെമ്മാശനായിരുന്ന കാലം മുതൽ കൺവൻഷൻ വേദികളിലും ഇതര പ്രസംഗവേദികളിലും യുവജനകോൺഫറൻസുകളിലും അഗ്നിസ്ഫുലിംഗങ്ങളായി തിരുമേനിയുടെ വാക്കുകൾ നിറഞ്ഞപ്പോൾ അനേക യുവമനസ്സുകളിൽ കനലുകളായി അത് പിറന്നു. തുടർന്നുള്ള കാലങ്ങളിൽ ആ കനലുകൾ അവരിലും അഗ്നിയായി ആളിക്കത്തി. 94-ാം വയസ്സിൽ ദൈവസന്നിധിയിലേക്ക് കടന്നുപോകുമ്പോഴും മൂന്ന് തലമുറയിലെങ്കിലുമുള്ളവർക്ക് ത്യാഗോജ്ജ്വലമായ ആ ജീവിതം യുവത്വത്തിന്റെ ചൈതന്യമായിത്തന്നെ അനുഭവമാകുന്നു എന്നത് വിസ്മരിക്കാനാവാത്ത യാഥാർത്ഥ്യമാണ്.

**“ന്യായം വെള്ളം പോലെയും നീതി വറ്റാത്ത തോടുപോലെയും കവിഞ്ഞൊഴുകട്ടെ”**

എന്ന് ആഹ്വാനം ചെയ്ത ആമോസ് പ്രവാചകന്റെ ജീവിതവും വാക്കുകളും തിരുമേനിയുടെ ആദ്യകാല പ്രസംഗങ്ങളുടെ കേന്ദ്ര ഭാവമായിരുന്നു. ദരിദ്ര ലോകത്തിൽ ധനവാനായിരിക്കുന്നത് പാപം എന്ന് വിശ്വസിച്ചിരുന്ന തിരുമേനി തന്റെ ഒരു ഗ്രന്ഥത്തിന് നൽകിയിരിക്കുന്ന പേരും അതുതന്നെയാണ്. എന്നും ദരിദ്രന്റെ പക്ഷം പിടിച്ചിരുന്ന ആ താപസശ്രേഷ്ഠൻ ന്യായവും നീതിയും മറിച്ചു കളയുവാൻ ശ്രമിക്കുന്നവർക്കെതിരെ എന്നും ആഞ്ഞടിച്ചിരുന്നു. മുതലാളി





ത്തത്തിനെതിരെ എന്നും ശബ്ദമുയർത്തിയിരുന്ന തിരുമേനി അമേരിക്കപോലെയുള്ള ലോകരാഷ്ട്രങ്ങൾ പുലർത്തിവന്ന നിലപാടുകളെ ശക്തിയായി വിമർശിച്ചിരുന്നു. 1948-ൽ തന്നെ അമേരിക്കയുടെയും മറ്റ് മുതലാളിത്ത രാജ്യങ്ങളുടെയും തകർച്ച പ്രവചിച്ച തിരുമേനിയുടെ പ്രവാചക ദർശനത്തിന്റെ മഹത്വം തന്നെയാണ് 2008 മുതൽ പടർന്നു പിടിച്ച സാമ്പത്തിക മാന്ദ്യവും തകർച്ചയും നമുക്ക് വ്യക്തമാക്കി തരുന്നത്. ഒന്നും പങ്കിടാതെ തന്നിലേക്ക് തന്നെ ചുരുങ്ങുന്ന മനോഭാവത്തെ തിരുമേനി എന്നും എതിർത്തിരുന്നു. പങ്കിടാത്ത സമ്പത്ത് അനീതിയാണെന്ന ദർശനം അവസാനശ്വാസം വരെയും ആ ഇടയനിൽ നിന്നും ഉയർന്നിരുന്നു. ആഗോളവൽക്കരണവും ഉദാരവൽക്കരണവുമൊക്കെ കടന്നുവരുമ്പോഴും ലോകത്തിന്റെ നാനാഭാഗത്തും പട്ടിണി കിടന്ന് മരിക്കുന്നവരുടെ എണ്ണം കൂടുന്നു എന്നത് വന്ദ്യപിതാവിന്റെ മനസ്സിനെ ഏറെ മഥിച്ചിരുന്നു.

വർഗ്ഗരഹിത സമൂഹം എന്ന കാഴ്ചപ്പാട് ഏറെ ചർച്ച ചെയ്യപ്പെട്ട ഒരു ദർശനമായിരുന്നു. ദൈവസ്നേഹം പങ്ക് വെയ്ക്കുവാനുള്ളതാണ്. സ്നേഹത്തിന്റെ പങ്ക് വെയ്ക്കൽ സമൂഹത്തിന് പുതുജീവൻ പകർന്നു നൽകും എന്ന് തിരുമേനി വിശ്വസിച്ചിരുന്നു. ജാതി-വർഗ്ഗ-വർണ്ണ വ്യത്യാസങ്ങൾമ നുഷ്യൻത ന്നെസ ൃഷ്ടിച്ചതാണെന്നും ദൈവസ്നേഹത്തിന് മുന്നിൽ അതിന് നിലനിൽപ്പില്ലെന്നും തിരുമേനി പഠിപ്പിച്ചു. 1977-ലെ ഒരു കൺവൻഷൻ യോഗത്തിലെ പ്രസംഗത്തിനിടയിൽ തിരുമേനി "**ത്രിയേക ദൈവം എല്ലാവർക്കും ദൈവം ഹിന്ദുവിനും മുസൽമാനും**"എന്ന് ഉറക്കെപാടി. ആദ്യം കേട്ടവർക്ക് അത് ഉൾക്കൊള്ളുവാൻ പ്രയാസം തോന്നിയെങ്കിലും പിന്നീട് എല്ലായിടത്തും ജനങ്ങൾ അതേറ്റുപാടി. ജനമനസ്സുകളിൽ ആ വരികൾ എത്രമാത്രം സ്ഥാനം നേടിയെന്നതിനു തെളിവായിരുന്നു തിരുമേനിയുടെ ഭൗതിക ശരീരം വഹിച്ചുകൊണ്ടുള്ള വിലാപയാത്രയിലും ആ ഗാനം നിറഞ്ഞ് നിന്നത്.

തിരുമേനിയുടെ അന്ത്യകല്പനയിൽ പറഞ്ഞിരിക്കുന്നതുപോലെ ആ വന്ദ്യപിതാവിന്റെ ഹൃദയസ്പന്ദനം തന്നെയായിരുന്നു "**ജീവിച്ചാലും മരിച്ചാലും ദൈവം മാത്രം മതിയെനിക്ക്, ജീവനും മരണവും ഒരുപോലെ കാൽവറി തന്നൊരു വൻ ധൈര്യം**" എന്ന ഗാനം. അനേകായിരം വിശ്വാസികളുടെ ഹൃദയത്തിലേക്ക് ആ ഗാനം കടന്നുചെന്നു. പ്രാർത്ഥനയുടെയും വിശ്വാസത്തിന്റെയും പ്രത്യാശയുടെയും പ്രഖ്യാപനം മാത്രമല്ല, തിരുമേനി തലമുറകൾക്കായി പകർന്നു നൽകിയ ദർശനസൗഭാഗ്യങ്ങളാണ് ആ ഗാനത്തിൽ നിറഞ്ഞ് നിന്നിരുന്നത്. സ്നേഹത്തെക്കുറിച്ചും ത്രിത്വത്തെക്കുറിച്ചുമുള്ള ശ്രേഷ്ഠ ഇടയന്റെ കാഴ്ചപ്പാട് മനസ്സിലാക്കാൻ ഈ ഗാനം മാത്രം മതിയാകും. വിലാപയാത്രയിലുടനീളം ഉയർന്നുകേട്ട ഈ വരികളും ജനസഹസ്രങ്ങൾ ഇടറിയ കണ്ഠത്തോടെ ഏറ്റുപാടുകയുണ്ടായി. പ്രാർത്ഥനയ്ക്കും കണ്ണീർപ്പൂക്കൾക്കുമൊപ്പം ഈ ഗാനവും അന്തരീക്ഷത്തിലലിഞ്ഞു നിന്നത് അതിന്റെ സ്നേഹസ്പർശം ഒന്നു കൊണ്ടു തന്നെയായിരുന്നു.

മലങ്കര ഓർത്തഡോക്സ് സഭയുടെ മിഷൻ പ്രവർത്തനങ്ങൾക്ക് കരുത്തും ദർശനവും പകർന്നു നൽകിയതാണ് തിരുമേനിയുടെ ഏറ്റവും വലിയ സംഭാവന. സ്നേഹത്തിന്റെയും, സാഹോദര്യത്തിന്റെയും, സമത്വത്തിന്റെയും സ്വപ്നങ്ങളായിരുന്നു എന്നും തിരുമേനിയുടെ കരുത്ത്. മിഷൻ ബോർഡ് പ്രസിഡന്റ് എന്ന നിലയിൽ മലങ്കരസഭയുടെ മിഷൻ പ്രവർത്തനങ്ങൾക്കെല്ലാം ചുക്കാൻ പിടിച്ചത് പാവങ്ങളുടെ ഇടയനായിരുന്നു. വിശക്കുന്നവന്റെ വിശപ്പ് മാറ്റുകയും അനാഥന്റെ അനാഥത്വം ഇല്ലാതാക്കുകയുമാണ് ഏറ്റവും വലിയ സുവിശേഷം എന്ന് ആ മഹാ ഇടയൻ വിശ്വസിച്ചിരുന്നു. 'സുവിശേഷദൗത്യവും സ്ഥിതി സമത്വവും' എന്ന ഗ്രന്ഥത്തിൽ സഭകളുടെ സ്ഥാപനങ്ങൾ മിഷന് തടസ്സമാകാതെ പ്രവർത്തിക്കണം എന്ന് തിരുമേനി പ്രത്യേകം ഓർമ്മിപ്പിക്കുന്നു. "സ്കൂളുകളും ആശുപത്രികളും മറ്റും മിഷന് സഹായിച്ച കാലം മാറി ഇന്ന് പലയിടത്തും തടസ്സമായിക്കൊണ്ടിരിക്കുകയാണ്. അതിന് മകുടോദാഹരണം കേരളസഭകൾ കേരളത്തിൽ നടത്തുന്ന വിദ്യാഭ്യാസ സ്ഥാപനങ്ങളാണ്. ഇംഗ്ളീഷ് മീഡിയം സ്കൂൾ ഇന്ന് ഒരു ചൂഷണോപാധിയും ലാഭമാർഗ്ഗവും കച്ചവടവുമായി മാറിയിരിക്കുന്നു എന്ന് മനസ്സാക്ഷി നഷ്ടപ്പെടാത്തവർക്കറിയാം. പല മിഷനാശുപത്രികളിലും ദരിദ്രർക്ക് എത്തി നോക്കാൻ സാദ്ധ്യമല്ല. കോളജുകളിലെ പകിടി നിമിത്തം ദരിദ്രരായ അപേക്ഷകർക്ക് ജോലി സാദ്ധ്യത ഇല്ലാതായിരിക്കുന്നു." (സുവിശേഷ ദൗത്യവും സ്ഥിതി സമത്വവും പേജ് 136. 1988) മാർഗ്ഗവും ലക്ഷ്യവും മറന്ന് പല ക്രൈസ്തവസഭകളും ഇന്ന് മുന്നേറുമ്പോളാണ് ദരിദ്രർക്ക് വേണ്ടി ജീവിച്ച് ദരിദ്രനായി മരിക്കാൻ കൊതിച്ച സഭാരത്നം അശരണരുടെയും ആലംബഹീനരുടെയും ഇടയനായി ചില ശരികളും തെറ്റുകളും നമ്മെ ഓർമ്മിപ്പിക്കുന്നത്.

പ്രസംഗം പോലെ തൂലികയും തിരുമേനിക്ക് വലിയൊരു ആയുധമായിരുന്നു. അറുപതോളം ഗ്രന്ഥങ്ങൾ വൈവിധ്യങ്ങളായ വിഷയങ്ങളിൽ തിരുമേനി രചിച്ചിട്ടുണ്ട്. വർഗ്ഗരഹിത സമൂഹം, മാഫിയ സോഫിയ ഗ്ളോറിയ, മൂന്നാം സഹസ്രാബ്ദത്തിൽ സ്നേഹത്തിന്റെ ഏക

മതം, അദ്വൈത ദൈവശാസ്ത്രവും സ്നേഹത്തിന്റെ ഏകമതവും, ദരിദ്രലോകത്തിൽ ധനവാനായിരിക്കുന്നത് പാപം, നിത്യസ്നേഹ കൂടാരം, സോഷ്യലിസത്തിന്റെ ദൈവശാസ്ത്രം തുടങ്ങിയ ഗ്രന്ഥങ്ങൾ സഭയ്ക്ക് പുറത്തും ഏറെ ചർച്ച ചെയ്യപ്പെട്ടിട്ടുണ്ട് എന്നത് തിരുമേനിയുടെ ദർശനങ്ങളുടെ ആഴം വ്യക്തമാക്കുന്നു.

മാവേലിക്കര സെന്റ്. പോൾസ് മിഷൻ ട്രെയിനിംഗ് സെന്റർ മുതൽ പുതുപ്പാടി ബാലഭവൻ, യാച്ചാരം ബാലഗ്രാം ദേഹുറോഡ് ബാലികാഗ്രാം, കലഹണ്ടി മിഷൻ ആശുപത്രി, ബാലഭവൻ, ശാന്തിഗ്രാം എന്നിങ്ങനെ കേരളത്തിനകത്തുംപ റുറത്തുമായിവ ്യാപിച്ചുക ിടക്കുന്ന ആതുരസേവനരംഗം സമൂഹത്തിന് മുന്നിൽ വലിയൊരു സാക്ഷ്യമാകുന്നു.

93-ാം ജൻമദിനത്തിൽ നടത്തിയ എളിയ ചടങ്ങിൽ തിരുമേനി, തന്റെ വിയോഗ വേളയിൽ ശോശപ്പായും പുഷ്പങ്ങളുമൊഴിവാക്കി പാവങ്ങൾക്കായി പുതുവസ്ത്രവും പുതപ്പും കൊണ്ടുവരുവാൻ ആഹ്വാനം ചെയ്തത് ഏറെ ശ്രദ്ധിക്കപ്പെട്ടിരുന്നു. തന്റെ ജീവനും മരണവും പാവങ്ങൾക്കായി സമർപ്പിച്ച ശ്രേഷ്ഠ ഇടയാ ഞങ്ങൾക്ക് മാപ്പ് നൽകിയാലും. ഞങ്ങളുടെ ആർഭാടങ്ങളും ആഡംബരങ്ങളും ഇനിയും വിട്ടു മാറാത്തതിൽ ഞങ്ങൾ സ്വയം ഖേദിക്കുന്നു.

അങ്ങ് ഞങ്ങൾക്ക് പകർന്ന് നൽകിയ സുവിശേഷത്തിന്റെയും സ്നേഹത്തിന്റെയും കൈത്തിരികൾ വരും തലമുറകളിലേക്ക് പകർന്നു നൽകുമെന്ന് ഞങ്ങൾ ഉറപ്പ് നൽകുന്നു. മാതൃകയായി മുന്നിൽ നിന്ന് ഞങ്ങളെ നയിച്ച ശ്രേഷ്ഠ ഇടയാ അങ്ങേയ്ക്ക് ഞങ്ങളുടെ സ്നേഹാഞ്ജലികൾ. നിത്യസ്നേഹ കൂടാരത്തിന്റെ ഇടയാ, അങ്ങേയ്ക്ക് യുവജനവിദ്യാർത്ഥി സമൂഹത്തിന്റെ അശ്രുപൂജ.

---

*(59-ാം പേജിൽ നിന്ന്)*

വിവാഹം അതിൽത്തന്നെ ഒതുങ്ങി നിൽക്കുന്ന ഒന്നല്ല. അത് ദമ്പതീബന്ധങ്ങളിൽ ആരംഭിക്കുന്നുവെന്നേയുള്ളു. വിവാഹം വ്യക്തികളെയും കുടുംബങ്ങളെയും ഒന്നിച്ചുചേർത്ത് പുതിയബന്ധങ്ങൾ സൃഷ്ടിക്കുന്നു. അതുകൊണ്ടുതന്നെ അത് ഒരു മഹത്തായ സമൂഹിക പ്രസ്ഥാനമായിത്തീരുകയും ചെയ്യുന്നു.

ഇന്ന് വിവാഹം ആർഭാടത്തിന്റെയും പൊങ്ങച്ചത്തിന്റെയും ആഡംബരത്തിന്റെയും ആകെത്തുകയായി പരിണമിച്ചിരിക്കുകയാണ്. അതിലെ ദൈവിക സാന്നിദ്ധ്യവും മാനുഷിക നന്മയും എവിടെയൊക്കെയോ കൈമോശം വന്നിരിക്കുന്നു. വിവാഹം അതിന്റെ കൗദാശികമായ അനുഭവത്തിൽ നിന്നും പറിച്ചെടുത്ത് ധൂർത്തിന്റെ പിന്നാമ്പുറങ്ങളിൽ നട്ടുപിടിപ്പിക്കുന്നവരാണ് ഏറെയും. പൗരാണിക വിശുദ്ധിയുടെ പദനിസ്വനങ്ങളെ തിരിച്ചുകൊണ്ടുവന്ന് ക്രൈസ്തവ ദർശനപ്പൂങ്കാവിൽ സുന്ദരസുരഭില പുഷ്പങ്ങളാക്കുവാൻ കുടുംബയോഗങ്ങൾ മുന്നിട്ടിറങ്ങേണ്ടിയിരിക്കുന്നു.

മനുഷ്യന്റെ വ്യക്തിത്വവളർച്ചയുടെ അടിസ്ഥാനംതന്നെ ബന്ധങ്ങളാണ്. മനുഷ്യബന്ധങ്ങളിൽ ഏറ്റവും സ്ഥായിയായിട്ടുള്ളത് കുടുംബബന്ധവുമാണ്. ഒരുവന് കുടുംബബന്ധങ്ങളിൽ നിന്നു ലഭിക്കുന്ന അംഗീകാരം, തിരസ്കരണം, പ്രോത്സാഹനം, സ്നേഹം, സ്നേഹരാഹിത്യം ഇവയെല്ലാം വ്യക്തിത്വത്തെ അനുകൂലമായോ പ്രതികൂലമായോ ബാധിക്കുന്നു. വ്യക്തി തന്നോടുതന്നെയും സമൂഹത്തോടും, ദൈവത്തോടും, പ്രകൃതിയോടും വിശ്വസ്തത പുലർത്തുവാൻ പഠിക്കുന്നത് ഭവനത്തിൽ നിന്നാണ്. ഒരുവന് മാനസികവും ശാരീരികവും ആദ്ധ്യാത്മികവുമായ സുരക്ഷിതത്വം ലഭിക്കുന്നതും കുടുംബത്തിൽ നിന്നാണ്.

ഭാരതീയ സംസ്കാരത്തിന്റെ വിലപ്പെട്ട സംഭാവനയാണ് ദൃഢമായ കുടുംബബന്ധങ്ങൾ. എന്നാൽ സാമൂഹിക വ്യതിയാനങ്ങൾ- സമൂഹത്തിന്റെ പ്രഥമഘടകമായ കുടുംബത്തിന്റെ ഘടനയിൽ പ്രകടമായ വ്യതിയാനങ്ങൾ സൃഷ്ടിച്ചു. നഗരവത്കരണത്തിന്റെയും വ്യവസായവത്കരണത്തിന്റെയും ഫലമായി കുടുംബത്തിന്റെ ഘടനയ്ക്കും ബന്ധങ്ങൾക്കും ഉലച്ചിൽതട്ടി. കൂട്ടുകുടുംബങ്ങളുടെ തകർച്ചയും ചെറുകുടുംബങ്ങളുടെ ആവിർഭാവവും സാമൂഹിക വ്യതിയാനങ്ങളുടെ പ്രത്യക്ഷഫലങ്ങളിൽ ഒന്നാണ്. ഇങ്ങനെമാറിക്കൊണ്ടിരിക്കുന്ന സാമൂഹിക പശ്ചാത്തലത്തെ വിലയിരുത്തിക്കൊണ്ടു വേണം ഓരോ കുടുംബയോഗങ്ങളും തങ്ങളുടെ ലക്ഷ്യത്തിലേക്ക് സാർത്ഥകമായി മുന്നേറാൻ. സന്തോഷവും സന്താപവും പങ്കുവച്ച് പൊങ്ങച്ചത്തിന്റെ പെരുമ്പറ മുഴക്കങ്ങളുടെ അകമ്പടി ഇല്ലാതെ അറിഞ്ഞും അറിയിച്ചും നമുക്ക് ഈ പ്രയാണം അനുസ്യൂതം തുടരാം.







# "വിത്തി"ലെ "സത്ത"

**ലിജു ജോൺ വർഗീസ്,**
ഓർഗനൈസർ ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം
തുമ്പമൺഡിസ്ട്രിക്ട്

**"ആപ്പിൾ ഒട്ടുമുക്കാലും ചീഞ്ഞു പോയെങ്കിലും വിത്ത് ഗുണപ്രദമായി അവശേഷിക്കുന്നു." സോക്രട്ടീസ്**

ചീഞ്ഞു പോയ സമൂഹത്തിൽ നിന്ന് നാളെയുടെ ചേതനതേടിയുള്ള യാത്ര പ്രതീക്ഷാ നിർഭരമാണ്. തിന്മയുടെ പേരിൽ നന്മയെയും തമസ്കരിക്കുന്ന ലോകത്ത്, നന്മയുടെ വാഹകരായി വർത്തിയ്ക്കുന്നത് ഉചിതമാണ്.

Sayings of Desert Fathers എന്ന ഗ്രന്ഥത്തിൽ, അബ്ബാ അന്തോണിയോസിനെകാണാനെത്തിയ കുറെയുവാക്കളുടെ അനുഭവം വ്യക്തമാക്കുന്നു. ഒരു വൃദ്ധ സന്യാസിക്കൊപ്പം വള്ളത്തിലാണ് യുവാക്കൾ പോയത്. യുവാക്കളുടെ സംസാരത്തിൽ നിന്നും, പെരുമാറ്റത്തിൽ നിന്നും അവരുടെ സ്വഭാവം ഗ്രഹിച്ച സന്യാസി, "അന്തോണിയോസിനോട് ഇവരെപ്പറ്റി പറഞ്ഞത്, ഇവർ നല്ലവർ എന്നാൽ പടിവാതിലില്ല. ഇഷ്ടമുള്ളവർക്കെല്ലാം തൊഴുത്തിൽ കയറുകയും, കഴുതയെ അഴിയ്ക്കുകയും ചെയ്യാം".

മലിനമായതും മലിനമാകുവാൻ പോകുന്നതുമായ അനുഭവങ്ങൾ ഇന്നുണ്ട്. അതിൽ നിന്നുള്ള തിരിച്ചുവരവ് അത്യാവശ്യമാണ്. ബലഹീനമായതിനെ, ബലഹീനമെന്നു വിലയിരുത്തി നിസ്സാരവത്കരിക്കുന്നതിൽ നിന്നും ബലവത്താക്കുന്ന പ്രക്രിയയാണ് 'ക്രൈസ്തവ ജീവിത ക്രമം'

നല്ലവരെ കൂടെ നിർത്തണം എന്നതു പോലെ ചുറ്റുമുള്ളവരെ നല്ലവരാക്കി കൂടെ നിർത്തുന്നതും പ്രധാനമാണ്. ജീവിതാനുഭവങ്ങളിലൂടെ നാം കരസ്ഥമാക്കിയവ, അജ്ഞാനത്തിലൂടെയും അശ്രദ്ധയിലൂടെയും നഷ്ടമാകാതിരിക്കുന്ന പ്രക്രിയ ആദ്ധ്യാത്മിക ജീവിതക്രമത്തിന്റെ ഭാഗമാണ്. തിന്മയോട് തോൽക്കാതെ നന്മയാൽ തിന്മയെ ജയിക്കുന്ന അനുഭവം ശ്രേഷ്ഠമാണ്.

ഗുണപ്രദമായ വിത്തിനെ, വളരുവാൻ അനുയോജ്യമായ സ്ഥാനത്ത് നിക്ഷേപിക്കുന്നത് സാധനയാണ്. നഷ്ടമാകാത്ത ഫലോല്പാദനം അതിന്റെ പെട്ടെന്നുള്ള പ്രതിഫലമാണ്. വിത്തിനു ചുറ്റുമുള്ള അവശിഷ്ടങ്ങൾക്കപ്പുറം വിത്തിനുള്ളിലെ സത്ത കാണുന്ന അനുഭവം ശ്രേഷ്ഠമാണ്.

സദാജീവിതത്തിലും വ്യക്തിജീവിതത്തിലും വിത്തിലെ സത്ത തേടുന്ന അനുഭവം ശ്രേഷ്ഠമാണ്. സമ്പത്തും, പ്രതാപവും നേടിത്തന്നെ ജീവിതമാർഗ്ഗം തേടുന്ന ലോകത്തിൽ ചീയാൻ തുടങ്ങുന്ന ഒരു സമൂഹത്തെ നന്മയിലേക്കും, പ്രത്യാശയിലേക്കും നയിക്കുവാൻ നമ്മുടെ ദൗത്യം നാം നിറവേറ്റണം.



**"ഒരിക്കൽ ഒരു അരുവിയോട് കടലിനെപ്പറ്റി ഞാൻ സംസാരിച്ചു. അരുവി വിചാരിച്ചു ഞാൻ പൊങ്ങച്ചക്കാരനാണെന്ന്. കടലിനോട് അരുവിയെപ്പറ്റി പറഞ്ഞപ്പോൾ കടലിനെ ഒരു മൂല്യശോഷണക്കാരനായി കണ്ടു." ഖലീൽ ജിബ്രാൻ**

*(47-ാം പേജിൽ നിന്ന്)*

കേരള സർക്കാരിന്റെ ബ്ലഡ് ഡൊണേഷനുള്ള സ്റ്റേറ്റ് അവാർഡ് കോളേജിനു ലഭിക്കുകയുണ്ടായി. കോളേജിന്റെ നാഷണൽ സർവ്വീസ് സ്കീം യൂണിറ്റ് 20 പേർക്ക് വീടുവെച്ചുകൊടുത്തതും, ചാലക്കയം ആദിവാസി കോളനി ദത്തെടുത്തതും, കോളേജിന്റെ സോഷ്യൽ സർവ്വീസ് ലീഗിന്റെ മാർ പീലക്സീനോസ് ഹാർട്ട് ഫൗണ്ടേഷൻ മുഖാന്തിരം പാവപ്പെട്ട കുട്ടികൾക്ക് ഹൃദയശസ്ത്രക്രിയകൾക്ക് സഹായം നൽകുന്നതും കോളേജിന്റെ സമൂഹത്തോടുള്ള പ്രതിബദ്ധതയെ എടുത്തുകാണിക്കുന്നു.

ഇതെല്ലാം കണക്കിലെടുത്തുകൊണ്ട് എം.ഒ.സി. മാനേജ്മെന്റ് 2010 -11 ൽ 'Best College Award' നൽകുകയുണ്ടായി.



# സ്നേഹത്തിന്റെ താമരനൂലുകളും ഇഴയടുപ്പത്തിന്റെ കുടുംബബന്ധവും

സാം അക്ഷരവീട്

ഒരേ കൂരയ്ക്കു കീഴിൽ വിവിധ തലത്തിലുള്ള വ്യത്യസ്ത പ്രായക്കാരായ സ്ത്രീപുരുഷൻമാർ ഒത്തുകൂടി ഭക്ഷണം കഴിക്കുന്നതുകൊണ്ടോ, അന്തിയുറങ്ങിയതുകൊണ്ടോ അതൊരു കുടുംബമായി മാറുമോ? ഇല്ല, സവിശേഷമായ ദർശനത്തിൽ അധിഷ്ഠിതമായി, ഭൗതികവും ആത്മീയവുമായ ജീവിതം പങ്കുവയ്ക്കുന്നതിലൂടെയാണ് ഓരോ വീടും കുടുംബമായി പരിണമിക്കുന്നത്. വീട് കേവലം കുറച്ചു ജീവികളുടെ ഒരു ആവാസ സ്ഥാനം മാത്രമല്ല; ഒരു ചിന്താസരണിയാണ്, ഒരു തത്വശാസ്ത്രമാണ്, ഒരു ദർശനമാണ്.

സന്താനസമൃദ്ധിയുടെ വളർച്ചയും, പ്രപഞ്ച പരിപാലനത്തിന്റെ അവകാശവും, പരസ്പരാശ്രയത്തത്തിന്റെ അനുഭവവും സമഞ്ജസമായി സമ്മേളിക്കുന്നതിന്റെ ദിവ്യനിയോഗവും ഏറ്റുവാങ്ങിയ ആദികുടുംബം. മനുഷ്യചരിത്രത്തിന്റെ ആദ്യതാളുകൾ മാത്രമല്ല ഇവിടെ രചിക്കപ്പെട്ടത്. മനുഷ്യന്റെ പതനത്തിന്റെ ചിത്രവും ഈ പശ്ചാത്തലത്തിൽത്തന്നെ ആലേഖനം ചെയ്യപ്പെട്ടു. ബാബേലിന്റെ വഴിയിൽ എത്തുമ്പോഴേക്ക് മാനവവംശം എന്ന മാന്യകുടുംബം ശൈഥില്യത്തിന്റെ പര്യായമായി ഭവിക്കപ്പെട്ടു. കാലാന്തരത്തിൽ വീണ്ടെടുപ്പിന്റെ ചരിത്രവും കുടുംബത്തിൽ നിന്നുതന്നെ ആരംഭിക്കപ്പെട്ടു. വിശ്വാസികൾക്കെല്ലാം പിതാവായ അബ്രഹാമിന്റെ കുടുംബത്തിൽ, സങ്കീർത്തനങ്ങളിലൂടെ ദൈവികതയുടെ അത്യുന്നതിയിലേക്ക് നയിച്ച ദാവീദിന്റെ കുടുംബത്തിൽ, കുടുംബപശ്ചാത്തലത്തിന്റെ ചവിട്ടിയുറപ്പിച്ച തറയിൽ നിന്ന് രക്ഷകന്റെ ജീവിതവും ബൈബിൾ ആവിഷ്കരിക്കുന്നു. നഷ്ടബോധങ്ങൾ കൂടുകൂട്ടുന്ന ഇടമായി മാറുന്ന അധഃപതിക്കലല്ല, പ്രാപഞ്ചിക സത്യത്തിൽ ദൈവോദ്ദേശ്യത്തിന്റെ സാക്ഷാത്കരിക്കലാണ് ആ കുടുംബസങ്കല്പത്തിന്റെ ഇഴയടുപ്പമായി മാറുന്നത്.

കുടുംബഘടനയെക്കുറിച്ചുള്ള പഴയനല്ല സങ്കല്പങ്ങൾ അതിന്റെ പരിവർത്തനഘട്ടത്തിലെവിടെയൊക്കെയോ, പൊളിച്ചെഴുതപ്പെട്ടിരിക്കുന്നു. മുത്തച്ഛൻ, മുത്തശ്ശി, അച്ഛൻ, അമ്മ, മക്കൾ, കൊച്ചുമക്കൾ, മരുമക്കൾ എന്നിങ്ങനെയുള്ള വലിയ കുടുംബസങ്കല്പം അപ്രസക്തമായിരിക്കുന്നു. നാലോ അഞ്ചോ അംഗങ്ങൾ മാത്രമുള്ള ചെറിയ കുടുംബങ്ങളാണ് ഏറെയും - മാതാപിതാക്കളും മക്കളും. അതിൽപോലും ഒതുങ്ങാൻ കഴിയാതെ അകത്ത് ആയയും പുറത്ത് നായയും മാത്രമുള്ള വലിയ വീടെന്ന വികലസങ്കല്പം പോലും ചിലയിടങ്ങളിൽ നിത്യകാഴ്ചകളാകുന്നു. ഇവിടെയെങ്ങും ചിത്രം പൂർത്തിയാകുന്നില്ല. പണ്ടേപ്പോലെ ഇവർക്കെല്ലാം ഒന്നിച്ചു കൂടാൻ കഴിയുന്നുണ്ടോ? സന്ധ്യമയങ്ങുമ്പോൾ മക്കളെ അരികത്തു വിളിച്ചിരുത്തി, നിലവിളക്ക് കൊളുത്തി, പാട്ടുപാടി, വേദപുസ്തകം വായിച്ച്, വായിപ്പിച്ച്, ഉരുവിടുവിച്ച് കുടുംബാരാധനനടത്തുവാൻ എത്ര കുടുംബങ്ങൾക്കാണ് കഴിയുക. മക്കളെയോ വൃദ്ധമാതാപിതാക്കളെയോ ശരിയായി കരുതാൻ മാതാപിതാക്കൾക്ക് ആവുന്നുണ്ടോ? ആസന്നമായ ഇത്തരം സാഹചര്യങ്ങളെ നേരിടുന്നതിൽ സഭ എത്രമാത്രം ജാഗരൂകമാണ്. അതോ പൂർവ്വപുണ്യങ്ങളുടെ പെരുമ്പറ മുഴക്കങ്ങളിൽ വീമ്പിളക്കി കാലം കഴിക്കുകയാണോ? മറിച്ച് വർത്തമാനകാല യാഥാർത്ഥ്യങ്ങളോട് സഭ എന്ത് സമീപനം സ്വീകരിക്കുന്നു എന്ന ചോദ്യം വല്ലാതെ മുഴങ്ങിക്കേൾക്കുന്നു.

കുടുംബം എന്നത് സത്യം. ഇത് 'എക്യുമിനിസം' ആണ്. ഈ വാക്ക് കേൾക്കുമ്പോൾ വ്യത്യസ്ത സഭകൾ ഒന്നിച്ച് ചേർന്ന് നടത്തുന്ന സമ്മേളനങ്ങളോ, പരിപാടികളോ, ചർച്ചകളോ, ചായകുടിച്ച് പിരിയലോ ഒക്കെയായി മനസ്സിൽ മിന്നിമറയും. ആപ്പിളും അണ്ടിപ്പരിപ്പും ഉണക്കമുന്തിരിയുമായിരിക്കും കടന്നുവരുന്ന വേറെ ചിഹ്നങ്ങൾ. 'ഒയ്ക്കോസ്', 'മെനോ' എന്നീ ഗ്രീക്ക് പദങ്ങൾ സമന്വയിച്ചുണ്ടായതാണ് എക്യുമിനിസം. ഒയ്ക്കോസ് എന്നതിന് ഭവനം എന്നും 'മെനോ' എന്നതിന് വസിക്കുക എന്നുമാണ് അർത്ഥം. അപ്പോൾ ഭവനത്തിൽ ഒരുമയോടെ വസിക്കുന്നതൊക്കെയും എക്യുമിനിസം ആണ്.

ഏത് ഭാഷയിലേതും പോലെ നമ്മുടെ ഭാഷയിലേയും ശക്തമായ വാക്കുകളിൽ ഒന്നാണ് ഭവനം. വീട്, പാർപ്പിടം, പുര, ഗൃഹം, ഗേഹം, ആലയം, വസതി, മന്ദിരം, സദനം, നിലയം, ശരണം, നിവാസം, നിവസനം, കുടി





എന്നിങ്ങനെഎത്രപേരുകൾ നമ്മുടെ ചിന്തകളിൽ ഭവനത്തിന് പര്യായമായി ഓടിയെത്തുന്നുണ്ട്. വാക്ക് ഏതായാലും അതിന് ചുറ്റും നമ്മുടെ മധുരസ്മരണകൾ തളംകെട്ടി നിൽക്കുന്നു. അതിന്റെ ചുവരുകൾ നമുക്ക് അഭയവും അതിലെ സ്നേഹം നമ്മുടെ ശക്തിയുമാണ്. അവിടുത്തെ കാവൽമാലാഖ ഒരു സ്ത്രീയാണ്. ലോകം നമ്മുടെനേരെ നിർവികാരതയോടെ മുഖം തിരിക്കുമ്പോൾ ആശ്വാസത്തിന്റെ തെളിനീർ തേടി നാം ഓടിയെത്തുന്നത് ഈ കുടുംബ സങ്കല്പത്തിലേക്കാണ്. അവിടുത്തെ അനുകമ്പയും കരുതലും ആശ്വാസത്തിന്റെ ഊർജ്ജസ്രോതസ്സുകളായി നമ്മിൽ ഉണരുന്നു. അതുകൊണ്ടുതന്നെ ഒരു വീടില്ലാത്തത് ജീവിതത്തിലെ ഏറ്റവും വലിയ ദുഃഖമായി എണ്ണപ്പെടുന്നു. സ്വന്തമായൊരു കൂര, അത് ഏത് മനുഷ്യജീവിയുടെയും സ്വപ്നമാണ്. ചിലർക്കത് പണക്കൊഴുപ്പിന്റയും അത്യാഡംബരത്തിന്റെ ധൂർത്തിന്റെയും ചിഹ്നമാകുന്നുമെന്നുമാത്രം.

യേശുവിന്റെ വാക്കുകളിൽ "കുറുനരികൾക്ക് മാളവും, ആകാശത്തിലെ കുരികിലിന് കൂടും ഉണ്ട്. മനുഷ്യപുത്രന് തലചായ്ക്കാൻ മണ്ണിലിടമില്ല." ഭവനരഹിതന്റെ വിലാപമാണിത്. ബഥാന്യയിലെ ഭവനം നമ്മുടെ മനസ്സിൽ നിറയ്ക്കുന്ന മധുരചിന്തകൾ എത്രയോ വലുതാണ്. മാർത്തയും മറിയയുമായി നമ്മൾ നമ്മളെ സങ്കല്പിക്കുന്നു. ആ ഭവനത്തിന്റെ സന്തോഷത്തിൽ യേശു എല്ലാ ക്ഷീണവും മറക്കുന്നു. മറിയ ആ പാദപീഠത്തിൽ ശുശ്രൂഷകയാകുന്നു. മാർത്ത വീട്ടുജോലികളിൽ വ്യാപൃതയാകുന്നു. ആരും കൊതിക്കുന്ന സമാധാനം. മനസ്സിൽ കൊതിക്കുന്ന വീട്. ഇത് സ്വർഗ്ഗീയ സങ്കല്പം തന്നെ.

Here he lies where he longs to be home is the sailor, home from sea, and the hunter, home from the hill.

ആദിയിൽപ ുരുഷനുംസ ്ത്രീയുമായി മനുഷ്യന് രൂപം നൽകിയ ദൈവം, അവർ ഒന്നായിത്തീർന്ന് ദൈവാനുഗ്രഹഫലമായ മക്കൾക്ക് ജന്മം നൽകി, തന്റെ സൃഷ്ടികർമ്മത്തിൽ പങ്കുചേരുവാനുള്ള ദൗത്യം നൽകി. യഥാർത്ഥത്തിൽ ആദിമനുഷ്യൻ വിളിക്കപ്പെട്ടതുതന്നെ കുടുംബ രൂപീകരണത്തിലേക്കാണ്. ആ കുടുംബസ്ഥാപനത്തിന് നേതൃത്വം നൽകിയത് യഹോവയായ ദൈവം തന്നെയായിരുന്നു. ആ കുടുംബമായിരുന്നു മാനവസമൂഹത്തിന്റെ സമഗ്രപുരോഗതിയുടെയും അടിസ്ഥാനഘടകമായിത്തീർന്നതും. അങ്ങനെഏത് യുഗത്തിലും സംസ്കാരത്തിലും അവഗണിക്കാനാവാത്ത സ്ഥാനം കുടുംബത്തിന് കൈവന്നു. വചനത്തിന്റെ അടിസ്ഥാനത്തിൽ കുടുംബം ദൈവകല്പിതമാണ്. പുരുഷനെയും സ്ത്രീയെയും തന്റെ സ്വരൂപത്തിൽ സൃഷ്ടിച്ച് അവരെ ഭാര്യാഭർത്താക്കന്മാരാക്കിയത് ദൈവമാണ്. മൃഗലോകത്തിൽ ദൃശ്യമായ നൈസർഗിക വാസനകൾ കൊണ്ടും വർഗബോധം കൊണ്ടും ഉണ്ടാക്കുന്ന ഒരു 'ഇണചേരൽ' അല്ല യഥാർത്ഥ കുടുംബം. സ്നേഹത്തിന്റെ പവിത്രമായ ചങ്ങലക്കണ്ണികളാൽ പരസ്പരം ഇണക്കപ്പെട്ട് രണ്ട് വ്യക്തിബന്ധങ്ങളിൽ നിന്നാണ് കുടുംബം രൂപപ്പെടുന്നത്. പരസ്പര ധാരണ, അംഗീകാരം, അറിവ്, വീട്ടുവീഴ്ച, ത്യാഗം, നിസ്വാർത്ഥത ഇവയൊക്കെ വികാരപരമായും ബുദ്ധിപരമായും രൂപീകരിക്കപ്പെടുന്ന പവിത്രമായ സ്ഥലമായി മാറുന്നു കുടുംബം.

സ്വയംപര്യാപ്തമായ രണ്ട് വ്യക്തികളിലെന്നതിലുപരി പരസ്പരപൂരകങ്ങളായ ഒരു സംയുക്തവ്യക്തിബന്ധമാണ് ഭാര്യാഭർത്താക്കന്മാർക്കുണ്ടായിരിക്കേണ്ടത്. വസ്തുമയമായും മാനസികമായും ആദ്ധ്യാത്മികമായും ഈ പരസ്പര പൂരകചിന്ത ഒട്ടുംതന്നെ ഒഴിച്ചുകൂടാൻ കഴിയാത്തതാണ്. ജയപരാജയങ്ങളും, സന്തോഷസന്താപങ്ങളും ഒന്നായി മാത്രമേ അർത്ഥവത്താവുകയുള്ളു. ഈ പരസ്പര പൂരകചിന്തയിലൂടെ മാത്രമേ വ്യത്യസ്തരായ രണ്ട് വ്യക്തികൾ വേർപിരിക്കാൻ പാടില്ലാത്ത 'ഒരു ശരീരമായി' തീരുകയുള്ളൂ. ക്രിസ്തുവും സഭയും ഒന്നായിത്തീരുന്നതുപോലെ മണവാളനും മണവാട്ടിയും ഒന്നായിത്തീരുന്നു. വിശുദ്ധ ത്രിത്വത്തിൽ പിതാവും, പുത്രനും പരിശുദ്ധാത്മാവും ഏകത്വമാകുന്നത് ഒരു ദൈവിക കുടുംബപശ്ചാത്തലത്തിന്റെ പ്രകടമായ ദൃശ്യചാരുതയാണ് നമുക്ക് പകർന്നുതരുന്നത്.

കുടുംബജീവിതം സംസ്കാരത്തിന്റെ ഗുണനിലവാരം നിർണ്ണയിക്കുന്ന ഘടകങ്ങളിലൊന്നാണ്. നല്ല കുടുംബജീവിതം ഉള്ളിടത്തേ സാംസ്കാരികമായ വളർച്ചയുള്ളു. ഉത്കൃഷ്ടവും പരിശുദ്ധവുമായ കുടുംബജീവിതം ഇതൾ വിടർത്തുന്നത് ആത്മീയതയിൽ നിന്നാണ്. ആത്മീയശക്തി കുറയുമ്പോൾ അവരുടെയിടയിലെ ബന്ധങ്ങൾ ബലഹീനമാവുകയും ചെയ്യും.

*(ശേഷം 56 -ാം പേജിൽ)*

# ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം
## തുമ്പമൺ ഭദ്രാസനം
## 2011 ജൂലൈ- 2012 ഫെബ്രുവരി

## ഭദ്രാസന വാർത്തകൾ

**1. ഹരിതം 2011**

അത്യുഷ്ണത്തിന് മരമാണ് മറുപടി എങ്കിൽ അതിനെനട്ട് നനച്ച് വളർത്താനുള്ള കടമയും ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിനുണ്ടെന്ന ഉത്തമ ബോധ്യം ഉൾകൊണ്ടു കൊണ്ട് 2011 ജൂൺ 5-ാം തീയതി എലിമുള്ളുംപ്ലാക്കൽ സെന്റ് ജോർജ്ജ് ഇടവകയിൽ വച്ച് ഭദ്രാസനത്തിലെ വിവിധ യൂണിറ്റുകൾക്ക് വൃക്ഷതൈ വിതരണം നടത്തി. ആയതിന്റെ ഉദ്ഘാടനകർമ്മം ഭദ്രാസനപ്രസിഡന്റ് അഭി. കുറിയാക്കോസ് മാർ ക്ലീമ്മിസ് മെത്രാപ്പോലിത്ത നിർവ്വഹിച്ചു. ഇടവക വികാരി റവ. ഫാ. തോമസ് യോഹന്നാൻ അദ്ധ്യക്ഷത വഹിച്ചു.

**2. സൗഹൃദ സംഗമം**

ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ വിവിധ യൂണിറ്റുകളിലെ സെക്രട്ടറിമാർ, വൈസ് പ്രസിഡന്റുമാർ, ജോയിന്റ് സെക്രട്ടറിമാർ എന്നിവരുടെ സംഗമം പുത്തൻപീടിക സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളിയിൽ വച്ച് നടത്തപ്പെട്ടു. ആയതിന്റെ ഉത്ഘാടനകർമ്മം അഭി. കുറിയാക്കോസ് മാർ ക്ലിമ്മിസ് മെത്രാപ്പോലിത്ത നിർവ്വഹിച്ചു. കേന്ദ്രജനറൽ സെക്രട്ടറി റവ. ഫാ. സ്റ്റീഫൻ വർഗ്ഗീസ് മുഖ്യാതിഥിയായിരുന്നു. ഇടവക വികാരി റവ. ഫാ. തോമസ് കെ. ചാക്കോ, ലിനു മാത്യു മള്ളേത്ത്, വികാസ് വർഗ്ഗീസ്, നിതിൻ ബാബു വർഗ്ഗീസ്, ജോൺ ജി. തോമസ് എന്നിവർ ആശംസകൾ അർപ്പിച്ചു. റവ. ഫാ. വിൽസൺ മാത്യു ക്ലാസ്സിന് നേതൃത്വം നൽകി.

**3. ഭദ്രാസനവാർഷികം 2010 – 11**

യുവജനപ്രസ്ഥാനം വാർഷിക സമ്മേളനം 2011 ജൂലൈ 24 ഞായറാഴ്ച അട്ടച്ചാക്കൽ മാർ പീലക്സിനോസ് ഓർത്തഡോക്സ് വലിയപള്ളിയിൽ വച്ച് അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ് (കേന്ദ്ര യുവജനപ്രസ്ഥാനം പ്രസിഡന്റ്), അഭി. കുര്യാക്കോസ് മാർ ക്ലീമ്മിസ് (ഭദ്രാസന യുവജനപ്രസ്ഥാനം പ്രസിഡന്റ്) എന്നിവരുടെ മഹനീയ സാന്നിദ്ധ്യത്തിൽ നടന്നു. റവ. സജു മാത്യുവും സംഘവും (സെഹിയോൻ മാർത്തോമ്മ പള്ളി, അയിരൂർ) ബൈബിൾ ക്ലാസ്സിന് നേതൃത്വം നൽകി.

വിവിധ ഡിസ്ട്രിക്റ്റുകളിൽ നിന്നായി 500 ൽ പരം യുവാക്കൾ സമ്മേളനത്തിൽ പങ്കെടുത്തു. ഫാ. മാത്യു പി. ഡാനിയേൽ (ഇടവക വികാരി), ഫാ. ജോർജ്ജ് ഡേവിഡ് (ഡിസ്ട്രിക്റ്റ് പ്രസിഡന്റ്), കെ. ജി. ഡാനിയേൽ (ഇടവക ട്രസ്റ്റി), ജിജോ കെ. തോമസ് (ഇടവക സെക്രട്ടറി), ജോസഫ് മാത്യു, ജോണിറ്റി. എം (കൺവീനേഴ്സ്), ലിന്റോ തോമസ് (ഒ.സി.വൈ.എം യൂണിറ്റ് സെക്രട്ടറി), ജിബിൻ ജയിംസ് (ഒ. സി.വൈ.എം. യൂണിറ്റ് ട്രഷറാർ) എന്നിവർ നേതൃത്വം നൽകി.

**4. 'സ്നേഹിതർ' പ്രകാശനം**

ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ ഔദ്യോഗിക മാസികയായ 'സ്നേഹിതർ' ഒന്നാം ലക്കം 2011 ജൂലൈ 24 ഞായറാഴ്ച കേന്ദ്ര യുവജനപ്രസ്ഥാനം പ്രസിഡന്റ് അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ് തണ്ണിത്തോട് സെന്റ് ആന്റണീസ് ആശ്രമ സുപ്പീരിയർ അഭി. യാക്കൂബ് റമ്പാന് നൽകികൊണ്ട് പ്രകാശനം ചെയ്തു.

**5. യുവജനവാരാഘോഷ ഉത്ഘാടനം**

യുവജനവാരാഘോഷ ഉത്ഘാടനം 2011 സെപ്റ്റംബർ 4-ാം തീയതി ഞായറാഴ്ച ഞക്കുകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് ഭദ്രാസനകൗൺസിൽ അംഗം ശ്രീ. ഷാജി മഠത്തിലേത്ത് ഉത്ഘാടനം ചെയ്ത് നിർവഹിച്ചു. റവ. ഫാ. റോയി സൈമൺ (ഇടവക വികാരി) അധ്യക്ഷത വഹിച്ചു. ശ്രീ. ജോർജ്ജ് വർഗീസ് (ഇടവക ട്രസ്റ്റി), ലിജു രാജു എന്നിവർ നേതൃത്വം നൽകി, ആഘോഷത്തിന്റെ ഭാഗമായി വിവിധ യൂണിറ്റുകളുടെയും ഡിസ്ട്രിക്റ്റുകളുടെയും സഹകരണത്തോടുകൂടി ഓണകിറ്റ് വിതരണം, ആശുപത്രി സന്ദർശനം, ലഹരി വിരുദ്ധ ബോധവത്ക്കരണം, നഗര ശുചീകരണം, ബസ് കഴുകി വൃത്തിയാക്കൽ എന്നിവയ്ക്ക് നേതൃത്വം നൽകി.

**6. 'നമ്മെ അറിയാൻ നമുക്ക് അറിയാൻ'**

യുവജനസമൂഹത്തിന് പറയുവാനും, പങ്ക് വയ്ക്കുവാനും, അറിയുവാനുമായി, യുവജനവാരാഘോഷ സമാപനത്തോടനുബന്ധിച്ച് 'നമ്മെ അറിയാൻ-നമുക്ക് അറിയാൻ' എന്ന പരിപാടി 2011 സെപ്റ്റംബർ 11 ഞായറാഴ്ച 1.00 മണിമുതൽ കുമ്പഴ സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ കത്തീഡ്രലിൽ വച്ച് നടന്നു. ഡോ. എയ്ഞ്ചൽ തോമസ് (ക്ലിനിക്കൽ സൈക്കോളജിസ്റ്റ്, തിരുവനന്തപുരം) ക്ലാസ്സിന് നേതൃത്വം നൽകി.



റവ. ഫാ. ചെറിയാൻ റ്റി. ശമുവേൽ (ഇടവക വികാരി), ശ്രീ. എം. എസ്. അലക്സ് (ഇടവക ട്രസ്റ്റി), നവീൻ പീറ്റർ അലക്സ്, ജിന്റോ ജെ. തോമസ് എന്നിവർ നേതൃത്വം നൽകി.

**7. 'ശുചിത്വ ഭൂമി സുന്ദര ഭൂമി'**

ഭദ്രാസനയ യുവജനപ്രസ്ഥാനത്തിന്റെയുംക ിഴക്കൻ മേഖലായ യുവജനപ്രസ്ഥാനത്തിന്റെയും സംയുക്താഭിമുഖ്യത്തിൽ പത്തനംതിട്ട കെ. എസ്. ആർ. ടി. സി. ബസ്സുകൾ കഴുകി വൃത്തിയാക്കി. ജില്ലാ പഞ്ചായത്ത് അംഗം ശ്രീ. റോബിൻ പീറ്റർ ഉത്ഘാടനം നിർവ്വഹിച്ചു.

ജോബിൻ പി. സജി, ടാൻസൺ വർഗ്ഗീസ്, ജിത്ത് ജോൺ എന്നിവർ നേതൃത്വം നൽകി.

**8. മുല്ലപ്പെരിയാർ ഐക്യദാർഢ്യ റാലി**

2011 ഡിസംബർ 1 -ാം തീയതി ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ മുല്ലപ്പെരിയാർ ഐക്യദാർഡ്യറാലി ബേസിൽ അരമനയിൽ നിന്ന് പത്തനംതിട്ട ഠൗണിലേക്ക് നടത്തി. കേരളജനതയുടെ ജീവൻ സംരക്ഷിക്കുക എന്ന സന്ദേശവുമായി വിവിധ യൂണിറ്റുകളുടെ നേതൃത്വത്തിൽ നടത്തിയ റാലി നഗരസഭാദ്ധ്യക്ഷൻ എ. സുരേഷ് കുമാർ ഉത്ഘാടനം ചെയ്തു.

**9. 'ജ്യോതിസ് ' 2011**

ഭദ്രാസന യുവജനപ്രസ്ഥാനവും യുവതി സമാജവും സംയുക്തമായി സംഘടിപ്പിച്ച കലാമത്സരങ്ങൾ ജ്യോതിസ് 2011- ഡിസംബർ 10-ാം തീയതി പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ് ആഡിറ്റോറിയത്തിൽ വച്ച് കാതോലിക്കേറ്റ് കോളേജ് പ്രിൻസിപ്പാൾ ഡോ. ജോർജ്ജ് വർഗീസ് ഉത്ഘാടനം ചെയ്തു. ജോബിൻ പി. സജി, മേഴ്സി വർഗീസ് എന്നിവർ നേതൃത്വം നൽകി.

ഭദ്രാസന കലാമത്സരങ്ങളിൽ ഏറ്റവും കൂടുതൽ പോയിന്റുകൾ കരസ്ഥമാക്കി കോന്നി സെന്റ് ജോർജ്ജ് ഒ.സി.വൈ.എം. യൂണിറ്റ് മാർ യൗസേബിയോസ് എവർറോളിംഗ് ട്രോഫിക്കും, ഓമല്ലൂർ ഡിസ്ട്രിക്റ്റ് ഒ.സി.വൈ.എം. മാർ പീലക്സിനോസ് എവർ റോളിംഗ് ട്രോഫിക്കും അർഹരായി.

**10. കേന്ദ്ര കലാമത്സര വിജയികൾ**

തുമ്പമൺ ഭദ്രാസനത്തിലെ ജുബിനാ ജോൺ (സെന്റ് ഇഗ്നേഷ്യസ്, കൈപ്പട്ടൂർ) പ്രസംഗമത്സരത്തിൽ രണ്ടാം സ്ഥാനവും, ഷൈബ അന്ന കോശി (സെന്റ് ജോർജ്ജ് മാത്തൂർ) ഉപന്യാസ മത്സരത്തിൽ ഒന്നാം സ്ഥാനവും, ജോയിസ് ജോൺ (മാർ പീലക്സിനോസ്, അട്ടച്ചാക്കൽ) പെൻസിൽ ഡ്രോയിംഗിൽ രണ്ടാം സ്ഥാനവും, അശ്വിൻ രാജു (സെന്റ് മേരീസ്, പുത്തൻപീടിക) പെൻസിൽ ഡ്രോയിംഗിൽ മൂന്നാം സ്ഥാനവും, അലൻ പി. രാജൻ & പാർട്ടി (സെന്റ് ജോർജ്ജ്, കോന്നി) പരിചമുട്ടുകളിയിൽ ഒന്നാം സ്ഥാനവും കരസ്ഥമാക്കി.

**11. 'ഗ്ലോറിയ' –2011**

ഭദ്രാസനതല ക്രിസ്തുമസ്-പുതുവത്സരാഘോഷം നരിയാപുരം ഇമ്മാനുവേൽ ഓർത്തഡോക്സ് വലിയപള്ളിയിൽ വച്ച് സിനിമാ സംവിധായകൻ തമ്പി കണ്ണന്താനം ഉദ്ഘാടനം ചെയ്തു. ഇടുക്കി ഭദ്രാസനാധിപൻ മാത്യൂസ് മാർ തേവോദോസിയോസ് അദ്ധ്യക്ഷത വഹിച്ചു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റം ക്രിസ്തുമസ് സന്ദേശം നൽകി.

വിവിധ യുവജനപ്രസ്ഥാനയൂണിറ്റുകളുടെ നേതൃത്വത്തിൽ കലാപരിപാടികൾ നടന്നു.

ഇടവക വികാരി ഫാ. ജോർജ്ജ് പ്രസാദ്, ലിജു ജോൺ വർഗ്ഗീസ്, ഇടവക ഒ.സി.വൈ.എം. എന്നിവർ പരിപാടികൾക്ക് നേതൃത്വം വഹിച്ചു.

**12. സാന്ത്വനം 2011–12 (ഭക്ഷണപൊതി വിതരണം)**

തെരുവിൽ അലയുന്ന അശരണരായവർക്ക്, ഭക്ഷണപൊതി എത്തിച്ചു കൊടുക്കുന്ന സാന്ത്വനം 2011–12 എന്ന പ്രോജക്ടിന് ഡിസംബർ 25-ാം തീയതി തുടക്കം കുറിച്ചു. ക്രിസ്മസ് ദിനത്തിൽ ഭദ്രാസനയൂണിറ്റ് പ്രവർത്തകർ നടത്തിയ ഭക്ഷണ പൊതി വിതരണം വേറിട്ട അനുഭവമായി.

ഇതിനെ തുടർന്ന് വലിയ നോമ്പിന്റെ എല്ലാ ശനിയാഴ്ചകളിലും ഉച്ചയ്ക്ക് പത്തനംതിട്ട ഠൗണിൽ അശരണരായവരെ കണ്ടുപിടിച്ച് ഭക്ഷണ പൊതി വിതരണം ചെയ്യുന്ന പദ്ധതി തുടർന്നു വരുന്നു. ഭദ്രാസനത്തിലെ വിവിധ യൂണിറ്റുകളുടെയും, സുമനസ്സുകളുടെയും സഹകരണത്തോടെയാണ് ഈ പദ്ധതി നടന്നുവരുന്നത്.

ജോബിൻ പി. സജി, ടിബിൻ ജോൺ എന്നിവർ നേതൃത്വം നൽകുന്നു.

**13. മദ്ധ്യ തിരുവിതാംകൂർ ഓർത്തഡോക്സ് യുവജനസംഗമം**

മദ്ധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവൻഷനോടനുബന്ധിച്ച് മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് കത്തീഡ്രലിൽ വച്ച് 2012 ജനുവരി 28-ാം തീയതി യുവജസംഗമം നടത്തി. അഭി. കുറിയാക്കോസ് മാർ ക്ലീമ്മിസ് തിരുമേനി ഉത്ഘാടനം നിർവ്വഹിച്ചു. പ്രൊഫ. തോമസ് കുരുവിള ക്ലാസ്സുകൾക്ക് നേതൃത്വം നൽകി.

**14. കിഴക്കൻ മേഖല ഓർത്തഡോക്സ് യുവജനസംഗമം**

കിഴക്കൻ മേഖലാ ഓർത്തഡോക്സ് കൺവൻഷനോടനുബന്ധിച്ച് 2012 ഫെബ്രുവരി 18-ാം തീയതി കോന്നി സെന്റ് ജോർജ്ജ് മഹാ ഇടവകയിൽ വച്ച് യുവജനസംഗമം നടത്തി. ജില്ലാ പഞ്ചായത്ത് പ്രസിഡന്റ് ശ്രീ. ബാബു ജോർജ്ജ് ഉൽഘാടനം ചെയ്തു. വെരി. റവ. തോമസ് ജോൺ കോർ എപ്പിസ്കോപ്പ, വെരി. റവ. കെ. റ്റി. മത്തായി കോർ എപ്പിസ്കോപ്പാ റവ. ഫാ. ബിജു മാത്യൂസ് എന്നിവർ നേതൃത്വം നൽകി. അഡ്വ. ബിനോ ക്ലാസ്സിന് നേതൃത്വം നൽകി.

**15. 'ശമരിയൻ ' വിദ്യാഭ്യാസ- ചികിത്സാ സഹായം**

അർഹരായ പ്രസ്ഥാനപ്രവർത്തകരുടെ വിദ്യാഭ്യാസ- ചികിത്സാ സഹായമായി 2011-12 പ്രവർത്തനവർഷത്തിൽ 80,000/- രൂപ നൽകി.

**16. യുവനിധി -2011**

ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ ധനസമാഹരണത്തിനായി 'യുവനിധി' എന്ന പേരിൽ ഭദ്രാസന വികസന ഫണ്ട് കവറുകൾ എല്ലാ യൂണിറ്റുകൾക്കും വിതരണം ചെയ്തു.

**17. പ്രാർത്ഥനാ സംഗമം**

ഭദ്രാസന യുവജനപ്രസ്ഥാനകമ്മറ്റി അംഗങ്ങളുടെ ഭവനങ്ങൾ കേന്ദ്രീകരിച്ച് നടത്തി വരുന്ന ദ്വൈമാസ പ്രാർത്ഥനായോഗങ്ങൾ ശ്രീ. പി. കെ. തോമസ്, ശ്രീ. റിജോയി സാം, ശ്രീ. പ്രിനു റ്റി. മാത്യൂസ് എന്നിവരുടെ ഭവനങ്ങളിൽ വച്ച് നടന്നു.

## ഡിസ്ട്രിക്ട് വാർത്തകൾ

**സാന്റാ 2011**




2011 ഡിസംബർ 17 ാം തീയതി മാക്കാംകുന്ന് ഡിസ്ട്രിക്ട് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിലും, മണ്ണാറക്കുളഞ്ഞി മാർ ബസേലിയോസ് ഗ്രീഗോറിയോസ് വലിയ പള്ളിയുടെ സഹകരണത്തോടെയും, സാന്റാ 2011 നടത്തപ്പെട്ടു. ഇടവക വികാരി റവ. ഫാ. രാജു ദാനിയേലിന്റെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനം യുവജനപ്രസ്ഥാനം ഭദ്രാസനം വൈസ് പ്രസിഡന്റ് റവ. ഫാ. ഗബ്രിയേൽ ജോസഫ് ഉത്ഘാടനം ചെയ്തു. വന്ദ്യ സി. എം. പോൾ റമ്പാൻ ക്രിസ്തുമസ് പുതുവത്സര സന്ദേശം നൽകി. യോഗത്തിൽ റവ. ഫാ. ജോർജ്ജ് മാത്യു യുവജന പ്രസ്ഥാനഭദ്രാസന സെക്രട്ടറി ശ്രീ. ബിനോയി റ്റി. തോമസ്, കേന്ദ്ര കമ്മറ്റി അംഗം പ്രിനു റ്റി. മാത്യൂസ്, ഡിസ്ട്രിക്ട് ഓർഗനൈസർ ശ്രീ. വർഗീസ് മാത്യു, ഭദ്രാസന പ്രതിനിധി ആകാശ് മാത്യു വർഗീസ്, ഡിസ്ട്രിക്ട് സെക്രട്ടറി ശ്രീ. റിജോമ ാത്യുഎ ന്നിവർ പ്രസംഗിക്കുകയും,യ ുവജനപ്ര സ്ഥാനഅ ംഗങ്ങൾക്കായിക രോൾ ഗാനമത്സരവും, ക്രിസ്തുമസ് ഫാദർ മത്സരവും നടത്തപ്പെട്ടു.

**ബൈബിൾ പഠനക്ലാസ്**

2012 ജനുവരി 15 ാം തീയതി മൈലപ്രാ സെന്റ് ജോർജ്ജ് വലിയ പള്ളിയിൽ വച്ച് മാക്കാംകുന്ന് ഡിസ്ട്രിക്ട് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ബൈബിൾ പഠനക്ലാസ് നടത്തപ്പെട്ടു. റവ.



ഫാ. ജോർജ്ജ് മാത്യു അദ്ധ്യക്ഷത വഹിച്ച സമ്മേളനം വെരി. റവ. റ്റി. എം. ശമുവേൽ കോർ എപ്പിസ്കോപ്പ ഉത്ഘാടനം ചെയ്തു. റവ. ഫാ. തോമസ് പി. മുകളിൽ ക്ലാസ് നയിച്ചു. കേന്ദ്ര യുവജനപ്രസ്ഥാനകമ്മിറ്റി അംഗം ശ്രീ. പ്രിനു റ്റി. മാത്യൂസ്, ഭദ്രാസന യുവജനപ്രസ്ഥാനം ജോയിന്റ് സെക്രട്ടറി ശ്രീ. ലിനു ജോഷ്വാ, ഡിസ്ട്രിക്ട് ഓർഗനൈസർ ശ്രീ. വർഗീസ് മാത്യു, യുവജനപ്രസ്ഥാന ഭദ്രാസന പ്രതിനിധി ശ്രീ.ആ കാശ്മ ാത്യുവ ർഗീസ്,ഡ ിസ്ട്രിക്ട് സെക്രട്ടറി ശ്രീ. റിജോ മാത്യൂ എന്നിവർ പ്രസംഗിച്ചു.

**പ്രവർത്തനോത്ഘാടനം**

ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം കോഴഞ്ചേരി ഡിസ്ട്രിക്റ്റിന്റെ പ്രവർത്തനോദ്ഘാടനം നാരങ്ങാനം സെന്റ് ഓസിയോസ് ഓർത്തഡോക്സ് ചർച്ചിൽ 2011 ഡിസംബർ 4 -ാം തീയതി രാവിലെ വിശുദ്ധ കുർബ്ബാനയ്ക്ക് ശേഷം 11 മണി മുതൽ ഉച്ചയ്ക്ക് 1 മണി വരെ ഡിസ്ട്രിക്റ്റ് പ്രസിഡന്റ് ഫാ. എബി ഏബ്രഹാമിന്റെ അദ്ധ്യതയിൽ കൂടി. ഫാ. ബിജു മാത്യു യോഗം ഉദ്ഘാടനം ചെയ്തു. ഫാ. വർഗീസ് കളീക്കൽ സ്വാഗതവും ഏബിൾ ജോർജ്ജ് മത്തായി നന്ദിയും പറഞ്ഞു. ഭദ്രാസനജനറൽ സെക്രട്ടറി ബിനോയ് റ്റി തോമസ്, ജോയിന്റ് സെക്രട്ടറി ലിനു ജോഷ്വ, ട്രഷറാർ പി. കെ. തോമസ്, റ്റി. എ തോമസ് എന്നിവർ ആശംസകളർപ്പിച്ചു.

**മുല്ലപ്പെരിയാർ ഐക്യദാർഢ്യം ഏകദിന ഉപവാസ സമരം**

മുല്ലപ്പെരിയാർ സമരത്തിന് ഐക്യദാർഢ്യം പ്രഖ്യാപിച്ചുകൊണ്ട് യുവജനപ്രസ്ഥാനം കോഴഞ്ചേരി ഡിസ്ട്രിക്റ്റിന്റെ ആഭിമുഖ്യത്തിൽ കോഴഞ്ചേരിയിൽ വച്ച് ഒരു ഏകദിനഉപവാസ സമരം നടത്തി. ഡിസ്ട്രിക്റ്റ് പ്രസിഡന്റ് ഫാ. എബി ഏബ്രഹാം ഉദ്ഘാടനം നിർവ്വഹിച്ചു. 150 അംഗങ്ങളോളം പങ്കെടുത്ത സമരത്തിന് പിൻതുണ അറിയിച്ചുകൊണ്ട് രാഷ്ട്രീയ, സാമൂഹിക, സാംസ്ക്കാരിക മേഖലകളിലെ പ്രമുഖർ സംസാരിക്കുകയുണ്ടായി. ബ്ലോക്ക് പഞ്ചായത്ത് പ്രസിഡന്റ് ശ്രീമതി സ്റ്റെല്ലാ തോമസ് സമരാംഗങ്ങൾക്ക് നാരങ്ങാനീര് നൽകി 6 മണിക്ക് സമരം അവസാനിപ്പിച്ചു. ഫാ. വർഗീസ് കളീക്കൽ, ഭദ്രാസനജനറൽ സെക്രട്ടറി ബിനോയ് റ്റി തോമസ്, ഷിബു ഫിലിപ്പ്, ഏബിൾ ജോർജ്ജ്, ജിക്സൺ, ടോണി എന്നിവർ നേതൃത്വം നൽകി.



**യുവസംഗമം**

ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം കോന്നി ഡിസ്ട്രിക്ടിന്റെ നേതൃത്വത്തിൽ വട്ടക്കാവ് - വെള്ളപ്പാറ കൺവൻഷൻ നഗറിൽ വെച്ച് യുവസംഗമം നടത്തപ്പെട്ടു. വിശ്വാസ പഠനക്ലാസ്സിന് ഫാ. ഗബ്രിയേൽ ജോസഫ് നേതൃത്വം നൽകി. സമ്മേളനം ജില്ലാ പഞ്ചായത്ത് അംഗം ശ്രീ. റോബിൻ പീറ്റർ ഉദ്ഘാടനം ചെയ്തു. ഫാ. ജോർജ്ജ് വർഗീസ് വട്ടപ്പറമ്പിൽ അദ്ധ്യക്ഷത വഹിച്ചു. യുവജനപ്രസ്ഥാനകേന്ദ്ര സെക്രട്ടറി തോമസ് വർഗീസ്, സഞ്ചു ജോബി എന്നിവർ പ്രസംഗിച്ചു.

**അനുമോദിച്ചു**

കെ.എസ്.യു. പത്തനംതിട്ട ജില്ലാ പ്രസിഡന്റായി തിരഞ്ഞെടുത്ത സോണി എം. ജോസിനെ യുവജനപ്രസ്ഥാനം കോന്നി ഡിസ്ട്രിക്ട് കമ്മിറ്റി അനുമോദിച്ചു. കോന്നി ഡിസ്ട്രിക്ടിൽ നിന്നുള്ള യുവജനപ്രസ്ഥാനം ഭദ്രാസന പ്രതിനിധിയാണ് സോണി എം. ജോസ്.

## യൂണിററ് വാർത്തകൾ

**ഗ്രീഗോറിയൻ മാസിക**

മൈലപ്രാ വലിയപള്ളിയിലെ ഇടക്കര സെന്റ് മേരീസ് യുവജനപ്രസ്ഥാനത്തിന്റെ ഔദ്യോഗിക പ്രസിദ്ധീകരണമായ ഗ്രിഗോറിയൻ 2012 ഫെബ്രുവരി 19 ാം തീയതി സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ അഭി. എബ്രഹാം മാർ എപ്പിപ്പാനിയോസ്, ഇടവക വികാരി ഫാ. റോയി പി. തോമസിനു നൽകികൊണ്ട് പ്രകാശനം ചെയ്തു.

**യുവജനവാരാഘോഷം**

പുത്തൻപീടിക സെന്റ്.മേരീസ് ഓർത്തഡോക്സ് ഇടവകയിലെ (വടക്ക്) സെന്റ്.ജോർജ്ജ് യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ യുവജനവാരാഘോഷത്തോടനുബന്ധിച്ച് ഭവനസന്ദർശനം , തീർത്ഥാടനം , ശുചീകരണം എന്നിവ നടത്തി. ഫാ.വിൽസൺ ഏബ്രഹാം, ജിറ്റിൻ മേക്കരങ്ങാട്ട് , റോജിൻ എന്നിവർ നേതൃത്വം നൽകി . ക്രിസ്തുമസിനോടനുബന്ധിച്ച് ആതുരസേവനത്തിന്റെ ഭാഗമായി നറുക്കെടുപ്പ് നടത്തി .ഫാ.മത്തായി കോർ-എപ്പിസ്കോപ്പാ നേതൃത്വം നല്കി. കേന്ദ്രകലാമത്സരത്തിൽ ചിത്രരചനയിൽ മൂന്നാം സ്ഥാനം നേടിയ പ്രസ്ഥാനാംഗം അശ്വിൻ രാജുവിനെ അനുമോദിച്ചു.

**ഗാന്ധിഭവൻ സന്ദർശനം**

വഞ്ചിത്ര മാർ ബസ്ഹാനനിയ ഓർത്തഡോക്സ് ഇടവകയിലെ മാർ ഗ്രീഗോറിയോസ് യുവജനപ്രസ്ഥാനം നടത്തിവരാറുള്ള ജീവകാരുണ്യ പ്രവർത്തനത്തിന്റെ ഭാഗമായി പത്തനാപുരം ഗാന്ധി ഭവൻ സന്ദർശിച്ചു. അവിടെയുള്ള അന്തേവാസികൾക്ക് പുതുവസ്ത്രങ്ങളും സാമ്പത്തിക സഹായവും നൽകി.



പൊയ്യാനിൽ ആശുപത്രിയുടെ സഹകരണത്തോടെ പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ രക്ത ഗ്രൂപ്പ് നിർണ്ണയ ക്യാമ്പ് നടത്തി.

**ആതുരാലയ സന്ദർശനം**

കൈപ്പട്ടൂർ സെന്റ് ജോർജ്ജസ് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ കോട്ടയം പാമ്പാക്കുട പ്രത്യാശാ ഭവൻ സന്ദർശിച്ചു. അവിടെയുള്ള അന്തേവാസികളോടൊപ്പം ഒരു ദിനം ചെലവഴിക്കുകയും സഹായം നൽകുകയും ചെയ്തു.

ആതുര സേവനത്തിന്റെ ഭാഗമായി പത്തനംതിട്ടയിൽ അശരണർക്ക് ഭക്ഷണപ്പൊതി നൽകുകയും ചെയ്തു

**പരീക്ഷാ മാർഗ്ഗനിർദ്ദേശ ക്ലാസ്സ്**

കൈപ്പട്ടൂർ സെന്റ്.തോമസ് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ പരീക്ഷാഭയം അകറ്റുന്നതിനും ആത്മവിശ്വാസം വർദ്ധിപ്പിക്കുന്നതിനുമായി വിദ്യാർത്ഥികൾക്കായി പരീക്ഷാമാർഗ്ഗ നിർദ്ദേശ ക്ലാസ്സ് നടത്തി. പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ് പ്രൊഫസർ ഡോ.എസ്.പ്രദീപ് ക്ലാസ്സിന് നേതൃത്വം നൽകി.

**പുൽക്കൂട്ടിൽ പൂക്കാലം – 2012**



പുത്തൻപീടിക സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളിയിലെ ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ക്രിസ്തുമസ്- ന്യൂഇയർ ആഘോഷങ്ങൾ 'പുൽക്കൂട്ടിൽ പൂക്കാലം' 2012 ജനുവരി 1–ാം തീയതി വൈകിട്ട് 6 മണി മുതൽ നടത്തപ്പെട്ടു. പ്രസ്തുത പരിപാടി ബഹു കേരള ആരോഗ്യ വകുപ്പ് മന്ത്രി ശ്രീ. അടൂർ പ്രകാശ് ഉത്ഘാടനം ചെയ്തു. ഇടവക വികാരി റവ. ഫാ. തോമസ് കെ. ചാക്കോ അദ്ധ്യക്ഷനായിരുന്നു. പത്തനംതിട്ട ജില്ലാ പഞ്ചായത്ത് അംഗം ശ്രീ. റോബിൻ പീറ്റർ, യുവജനപ്രസ്ഥാനം ഭദ്രാസനവൈസ്പ്രസിഡന്റ് റവ. ഫാ. ഗബ്രിയേൽ ജോസഫ് ഭദ്രാസനജനറൽ സെക്രട്ടറി പ്രൊഫ. ബിനോയി റ്റി. തോമസ്, പ്രൊഫ. ബാബു വർഗീസ്, ശ്രീ തോമസ് വർഗീസ് കുറുങ്ങാട്ട്, ശ്രീ. ലിനു മാത്യു മള്ളേത്ത്, ശ്രീ. നിതിൻ ബാബു വർഗീസ് വല്യവീട്ടിൽ, ശ്രീ. വികാസ് വർഗീസ് ഇടിക്കുള, ശ്രീ. അഖിൽ ഫിലിപ്പ്, ശ്രീ. ജോൺ ജി. തോമസ് എന്നിവർ പ്രസംഗിച്ചു. തുടർന്ന് കലാസന്ധ്യയും കൊച്ചിൻ മെഗാസ്റ്റാറിന്റെ മെഗാ കോമഡി ഷോയും നടത്തപ്പെട്ടു.

**ഇടവക ഡയറക്ടറി പ്രകാശനം**

വാഴമുട്ടം മാർ ബഹനാൻ ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ പുറത്തിറക്കിയ ഇടവക ഡയറക്ടറിയുടെ പ്രകാശനം ഇടവക പെരുന്നാളിനോട് അനുബന്ധിച്ച് നടന്ന ചടങ്ങിൽ കണ്ടനാട് ഭദ്രാസനാധിപൻ അഭി. ഡോ. തോമസ് മാർ അത്താനാസിയോസ്, മെത്രാപ്പോലീത്താ ഭദ്രാസന സെക്രട്ടറി ടൈറ്റസ് ജോർജ്ജിന് നൽകി പ്രകാശനം ചെയ്തു.

**16–ാമത് വട്ടക്കാവ് – വെള്ളപ്പാറ കൺവൻഷൻ**

വട്ടക്കാവ് സെന്റ്പീറ്റേഴ്സ് ആന്റ് സെന്റ് പോൾസ് യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ എല്ലാ വർഷവും നടത്തിവരുന്ന വട്ടക്കാവ് വെള്ളപ്പാറ കൺവൻഷൻ – 2012 ഫെബ്രുവരി 3, 4, 5 തീയതികളിൽ ഞക്കുകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയ വകയായി പരുമല തിരുമേനിയുടെ നാമധേയത്തിൽ സ്ഥാപിതമായിട്ടുള്ള കുരിശടിയ്ക്ക് സമീപമുള്ള മാർ ഗ്രിഗോറിയോസ് നഗറിൽ വച്ച് നടത്തി. സമ്മേളനത്തോടനുബന്ധിച്ച് യുവജനപ്രസ്ഥാനം കോന്നി ഡിസ്ട്രിക്ടിന്റെ നേതൃത്വത്തിൽ യുവസംഗമവും നടത്തപ്പെട്ടു. നൂറുകണക്കിന് വിശ്വാസികൾ കൺവൻഷനിൽ പങ്കെടുത്ത് അനുഗ്രഹം പ്രാപിച്ചു.